2664

ഹവിലാസം ഗ്രന്ഥാവലി, നമ്പർ ൩.

# സാരസ്വതചരിത്രം.



ഗ്രന്ഥകർത്താ,

രാമപ്പിള്ള, എം. ഏ., ബി. എൽ.

പ്രസാധകൻ

ആർ. മാധവപ്പിള്ള,

ശ്രീനരസിംഹവിലാസം ബുക്കുഡിപ്പോ,

തുറവൂർ.

സനാതനധർമ്മം അച്ചുക്കൂടം, പെരുമാനൂർ, എറണാകുളം.

ഒന്നാംപതിപ്പു കോപ്പി ൧൦൦൦.

൧൦൮൬.




 [വില ണ വ.

വിഷയവിവരം.

# സാരസ്വതചരിത്രം.

## അദ്ധ്യായം ൧.

### ജാതി അനാദിയോ?

ജാതി എന്ന ഏൎപ്പാട് ഹിന്ദുമതത്തിന്റെ പ്രധാനപ്പെട്ട അംഗങ്ങളിൽ ഒന്നായിട്ടാണല്ലൊ ഇപ്പോൾ വിചാരിച്ചുപോരുന്നത്. ആത്മാവ്, ഇഹലോകം, പരലോകം, ബന്ധം, മോക്ഷം മുതലായ സംഗതികളെ സംബന്ധിച്ചുള്ള സനാതനതത്വങ്ങളുടെ സമൂഹമാണ് ഹിന്ദുമതമെന്നുള്ള നാമധേയംകൊണ്ട് നാം ധരിക്കുന്നതെങ്കിൽ, അത് അനാദിയായ ഒരു മതമാണ് എന്നു വന്നുകൂടുന്നു. അങ്ങനെയാണെങ്കിൽ ആദ്യംമുതല്ക്കുതന്നെ ജാതിയും ഹിന്ദുമതത്തിന്റെ ഒരു അംഗമായിരുന്നു എന്നു സ്ഥാപിക്കുവാൻ വളരെ വിഷമിക്കേണ്ടിവരും. ലോകസൃഷ്ടിമുതല്ക്കുതന്നെ ജാതിയും സൃഷ്ടിക്കപ്പെട്ടു എന്നു കാണിക്കാൻ ചിലർ ചിലപ്പോൾ ചില പ്രമാണങ്ങൾ ഉദ്ധരിക്കാറുണ്ടെങ്കിലും അവ അതിപ്രബലങ്ങളാണെന്നു തോന്നുന്നില്ല. പ്രത്യുത, മനുഷ്യവൎഗ്ഗത്തിന്റെ ഉൽപത്തിയെപ്പററി പുരാണങ്ങളിൽപറഞ്ഞിട്ടുള്ള വിവരണങ്ങൾ സൂക്ഷിച്ചു പരിശോധിച്ചാൽ ആ വൎഗ്ഗത്തിന്റെ ഉൽപത്തിക്കുശേഷം എത്രയോകാലം കഴിഞ്ഞിട്ടാണു വൎണ്ണവിഭാഗം ചെയ്യപ്പെട്ടിട്ടുള്ളത് എന്നു മനസ്സിലാകുന്നതാണ്.

പ്രാണിവർഗ്ഗശാസ്ത്രംമുതലായ ആധുനികശാസ്ത്രങ്ങളെ അടിസ്ഥാനപ്പെടുത്തി നോക്കിയാലും മനുഷ്യവർഗ്ഗത്തിൻെറ ഉൽപത്തികാലത്തു് ഇപ്പോഴത്തെ വർണ്ണവിഭാഗത്തെപ്പോലെയുള്ള യാതൊരു വിഭാഗവും ഉണ്ടായിരുന്നിരിക്കാൻ ഇടയില്ലെന്നു കാണാവുന്നതാണ്. ചരിത്രദൃഷ്ട്യാ നോക്കിയാലും ജാതിവിഭാഗം ഇടയ്ക്കു വന്നുകൂടിട്ടുള്ള ഒരു ഏർപ്പാടാണെന്നുള്ളതിൽ സംശയമില്ല. ഇടയ്ക്കു് എന്നു പറഞ്ഞതുകൊണ്ടു് അതിപ്രാചീനമായ ഒരു കാലമല്ല എന്നു അർത്ഥമാകുന്നില്ല. അതിരിക്കട്ടെ. വേദത്തിൻെറ അപൌരുഷേയത്വത്തിൽ വിശ്വസിക്കുന്ന ആളുകൾക്കു ശ്രുതിവിരുദ്ധമായ ചരിത്രസിദ്ധാന്തങ്ങളും ആധുനികശാസ്ത്രതത്വങ്ങളും സമ്മതമായിരിക്കുകയില്ലല്ലൊ. അതിനാൽ ആദ്യമായി ജാതി അനാദിയാണെന്നുള്ളതിനു വേദത്തിൽ വല്ല ആധാരവുമുണ്ടോ എന്നു നോക്കാം. ഉണ്ടെന്നു സിദ്ധാന്തിക്കുന്ന വേദപക്ഷപാതികൾക്കു ഉദ്ധരിക്കാനുള്ളതു് പുരുഷസൂക്തത്തിലെ ഒരു ഋക്കു മാത്രമാണ്.

ബ്രാഹ്മണോ/സ്യ മുഖമാസീത്
ബാഹൂ രാജന്യഃ കൃതഃ
ഊരൂ തദസ്യ യദ്വൈശ്യഃ
പദ്ഭ്യാം ശൂദ്രോ അജായത

വിരാട്പുരുഷൻെറ മുഖത്തിൽനിന്നു ബ്രാഹ്മണനും കൈകളിൽനിന്നു് ക്ഷത്രിയനും തുടകളിൽനിന്നു് വൈശ്യനും കാലടികളിൽനിന്നു് ശൂദ്രനും ഉണ്ടായി എന്നാണ് ഈ ഋക്കിനു സാധാരണയായി പറഞ്ഞുവരുന്ന അർത്ഥം. ഋഗ്വേദത്തിൽ ദശമമണ്ഡലത്തിൽ ഉൾപ്പെട്ട

ഒരു സൂക്തമാകുന്ന പുരുഷസൂക്തം. ആധുനികപാശ്ചാത്യപണ്ഡിതന്മാരുടെ അഭിപ്രായം ദശമമണ്ഡലത്തിലെ സൂക്തങ്ങൾ മററു സൂക്തങ്ങളെ അപേക്ഷിച്ച് വളരെ അർവ്വാചീനമായ ഒരു കാലത്തു് ഉണ്ടായിട്ടുള്ളതാണ് എന്നാകുന്നു. അവയിൽ അടങ്ങീട്ടുള്ള ആശയങ്ങളുടെ നവീനത, അവയുടെ ഛന്ദസ്സിന്റെ വൈലക്ഷണ്യഹീനത മുതലായ സംഗതികളേയും സർവ്വോപരി ഭാഷയുടെ സ്വഭാവത്തിൽ ഉള്ള വ്യത്യാസത്തേയും മേൽപ്പറഞ്ഞ അഭിപ്രായത്തിന് ആധാരമായി അവർ ചൂണ്ടിക്കാണിക്കുകയും ചെയ്യുന്നു. വൈദികസംസ്കൃതം ക്രമേണ വ്യാകരണരൂപങ്ങളിലുംമററും വ്യത്യാസങ്ങൾ പ്രാപിച്ച് ഒടുവിൽ കാവ്യങ്ങളിലുംമററും കാണുന്ന ലൌകികസംസ്കൃതമായിത്തീൎന്നു എന്നാകുന്നു ഭാഷാചരിത്രസിദ്ധാന്തം. ഈ സിദ്ധാന്തം സാധുവാണെങ്കിൽ പുരുഷസൂക്തത്തിലെ ഭാഷ ലൌകികസംസ്കൃതത്തിന്റെ ആരംഭത്തിന് അടുത്തതായ ഒരു കാലത്തു് ഉണ്ടായിട്ടുള്ളതാണ് എന്നുള്ളതിൽ സംശയമില്ല. ലോകത്തിൽ പ്രചാരമില്ലാത്ത അനേകം ശബ്ദങ്ങളും ശബ്ദരൂപങ്ങളും വേദത്തിൽ ഉപയോഗിച്ചിട്ടുള്ളതുകൊണ്ടു വൈദികകോശവും വൈദികവ്യാകരണവിധികളും പ്രത്യേകം അഭ്യസിച്ചിട്ടുള്ളവൎക്കല്ലാതെ വേദമന്ത്രങ്ങളുടെ അൎത്ഥം മനസ്സിലാക്കുന്നതു് അത്ര എളുപ്പമല്ല. എന്നാൽ ലൌകികസംസ്കൃതത്തിൽ നല്ല വ്യുൽപത്തിയുള്ളവൎക്ക് ഋഗ്വേദത്തിലെ ദശമമണ്ഡലത്തിൽ ഉൾപ്പെട്ടിട്ടുള്ള പല സൂക്തങ്ങളുടേയും അൎത്ഥം ഗ്രഹിക്കാൻ വലിയ പ്രയാസമുള്ളതായിക്കാണുന്നില്ല. ഉദാഹരണമായി മേലുദ്ധരിച്ച "ബ്രാഹ്മണോ/സ്യ"ഇത്യാദി ഋ

ക്കുതന്നെ നോക്കുക. രണ്ടും നാലും പാദങ്ങളിൽ സ ന്ധിയെസംബന്ധിച്ചിടത്തോളം പ്രത്യേകത കാണുന്നുണ്ടെ ങ്കിലും, വൈദികവ്യാകരണവിധികൾക്കു വിരുദ്ധമായ ഒരു ശബ്ദരൂപമൊ, അമരകോശം മുതലായ കോശഗ്ര ന്ഥങ്ങളിൽ ഇല്ലാത്തതായ ഒരു ശബ്ദമോ അതിൽ കാ ണുന്നില്ല. ഇങ്ങനെയുള്ള യുക്തികൾകൊണ്ടു പുരുഷസൂ ക്തത്തിന്റെ അർവ്വാചീനതയെ സ്ഥാപിച്ചശേഷം ജാ തിവിഭാഗത്തെപ്പററിയുള്ള പ്രസ്താവം ഋഗ്വേദത്തിന്റെ മററു ഭാഗങ്ങളിൽ കാണാതിരിക്കെ പ്രസ്തുത സൂക്ത ത്തിൽ മാത്രം കാണുന്നു എന്നുള്ള സംഗതിയെ അടി സ്ഥാനപ്പെടുത്തി ജാതിവിഭാഗത്തിന്റെ ഉത്ഭവം ദശമ മണ്ഡലത്തിൽപ്പെട്ട സൂക്തങ്ങളുടെ ഉത്ഭവത്തിനു കുറേ ക്കാലം മുമ്പായിരിക്കണമെന്ന് അവർ സമത്ഥിക്കുന്നു. ജാതിവിഭാഗം അതി പ്രാചീനകാലത്തുതന്നെ സവ്വസാ ധാരണമായ ഒരു ഏർപ്പാടായിരുന്നു എങ്കിൽ ഋഗ്വേദ ത്തെപ്പോലെ വിപുലമായ ഒരു ഗ്രന്ഥത്തിൽ മററനേ കം ഭാഗങ്ങളിലും അതിനെപ്പററിയുള്ള പ്രസ്താവം ഉണ്ടാ യിരിക്കുമായിരുന്നു എന്നാണ് ഈ ഊഹത്തിനുള്ള യുക്തി. പാശ്ചാത്യപണ്ഡിതന്മർ വേദമന്ത്രങ്ങൾ ഓരോകാലത്തു ജീവിച്ചിരുന്ന ഓരോ ഋഷികളുടെ കൃതികളാണ് എന്നു വിശ്വസിക്കുന്നവരാകയാൽ ഈ യുക്തിവാദത്തിൽ അ വക്കു യാതൊരു ധമ്മസങ്കടവും നേരിടുന്നില്ല. എ ന്നാൽ വേദം അനാദിയും അപൌരുഷേയവും ആണെ ന്നു വിശ്വസിക്കുന്ന ആളുകൾ എങ്ങനെയാണ് ഈ വാ ദത്തെ അംഗീകരിക്കുക? വേദത്തിന്റെ ഓരോ ഭാഗ ങ്ങൾ ഓരോകാലത്ത് ഉണ്ടായവയാണ് എന്നു വിശ്വ

സിക്കുന്നതു് അനാദിതചത്തിന് നേരെ വിപരീതമാണ ല്ലൊ. എന്നാൽ ഈ ഘട്ടത്തിൽ ഒരു സംഗതി ഓ ക്കാനുണ്ടു്. വേദമന്ത്രങ്ങൾ അപൌരുഷേയങ്ങളാണെങ്കി ലും അവയെ ഓരോ കാലത്തു് ഓരോ ഋഷീശചരന്മാർ ദർശിച്ചു്, അതായതു് യോഗദൃഷ്ടികൊണ്ടു കണ്ടു്, ലോകോ പകാരത്തിനായി വെളിപ്പെടുത്തി എന്നാണല്ലൊ നാമും വിശചസിക്കുന്നതു്. ഋഷികൾ മന്ത്രരചയിതാക്കളാണ് എന്നു് പാശ്ചാത്യപണ്ഡിതന്മാർ പറയുന്നു. അതല്ല വേ ദമന്ത്രങ്ങൾ ആരും ഉണ്ടാക്കിയതല്ലാ, ഋഷികൾ മന്ത്രദ്ര ഷ്ടാക്കൾ മാത്രമാണ് എന്നു നാം വിശചസിക്കുന്നു. അ തിനാൽ ഓരോ മന്ത്രങ്ങൾ ഓരോ കാലത്താണ് വെളി പ്പെട്ടിട്ടുള്ളതു് എന്നു വിശചസിക്കുന്നതിൽ യാതൊരു ബാ ധകവും കാണുന്നില്ല. പ്രളയാന്തമുള്ള പ്രപഞ്ചം മുഴുവ നും കാരണരൂപമായി പരബ്രഹ്മത്തിൽ ലീനമായിരിക്കു ന്ന സ്ഥിതിക്ക് ഓരോ കാലത്തു് വരാനിരിക്കുന്ന ഭാഷാ രൂപങ്ങൾ ഉള്ള മന്ത്രങ്ങൾ അനാദിയായിട്ടുതന്നെ ഈ ശചരനിൽ ചേർന്നിരിക്കുന്നു എന്നു വിചാരിക്കുന്നതിലും ക്ഷതിയില്ലല്ലൊ. ഒരു യഥാൎത്ഥമതാഭിമാനിയും പണ്ഡി തശ്രേഷ്ഠനുമായിരുന്ന എ. ആർ. രാജരാജവൎമ്മ കോയി ത്തമ്പുരാൻ അവർകൾ, വൈദികഭാഷ പല ദശകളിൽ കൂടി കടന്ന് സംസ്കൃതഭാഷയായിത്തീൎന്നിട്ടുള്ളതാണെന്നും വേദത്തിലെ പല സൂക്തങ്ങളും പല കാലങ്ങളിൽ ദൎശിക്ക പ്പെട്ടിട്ടുള്ളവയാണെന്നു വിശചസിക്കുന്നതിന് ഹിന്ദുക്കളു ടെ മതവിശചാസം ഒരുവിധത്തിലും പ്രതിബന്ധമായി നില്ക്കുന്നില്ലെന്നും അദ്ദേഹത്തിൻെറ ലഘുപാണിനീയമെ ന്ന ഗ്രന്ഥത്തിൻെറ വൈദികവ്യാകരണപ്രകരണത്തിൽ

പ്രസ്താവിക്കുന്നു. അതിനാൽ ജാതിവിഭാഗം എത്രതന്നെ യുക്തിയുക്തവും പ്രയോജനകരവും ആവശ്യകവും ആയിരുന്നാലും അതു് ലോകസൃഷ്ടി മുതല്ക്കേ നിലനിന്നുവരുന്ന ഒരു ഏർപ്പാടല്ലെന്നും കാലക്രമേണ ഹിന്ദുസമുദായത്തിൽ ഉത്ഭവിച്ചു വളൎന്നുവന്ന ഒരു ഏർപ്പാടാണെന്നും വെളിവാകുന്നു.



## അദ്ധ്യായം ൨.

### വിരാട്ടിന്റെ അവയവസംസ്ഥാനം.



മേൽപറഞ്ഞ അഭിപ്രായത്തിന് ഒരു വലുതായ ആക്ഷേപം പുറപ്പെടാൻ ഇടയുണ്ട്. വേദത്തിന്റെ പരമപ്രാമാണ്യത്തെ അംഗീകരിക്കുന്നപക്ഷം, "ബ്രാഹ്മണോസ്യ മുഖമാസീത്" എന്നിങ്ങനെയുള്ള ശ്രുതികളനുസരിച്ചു വിരാട്പുരുഷന്റെ മുഖത്തിൽനിന്നു ബ്രാഹ്മണൻ ഉണ്ടായി എന്നും മററും വിശ്വസിക്കേണ്ടയോ എന്നുള്ളതാണ് ആ ആക്ഷേപം. ആ മന്ത്രത്തിന്റെ അൎത്ഥം സാധാരണയായി പറഞ്ഞുവരുന്നതിനെ മേൽ പ്രസ്താവിച്ചിട്ടുണ്ടല്ലൊ. എന്നാൽ സൂക്ഷ്മമായി നോക്കുന്നപക്ഷം അൎത്ഥം താഴെ പറയുംപ്രകാരമാണ്:—"ബ്രാഹ്മണൻ ഇവന്റെ (വിരാട് പുരുഷന്റെ) മുഖമായിരുന്നു. ക്ഷത്രിയൻ ഇവന്റെ ബാഹുക്കളായി ചെയ്യപ്പെട്ടു. വൈശ്യൻ ഇവന്റെ ഊരുക്കളായും ചെയ്യപ്പെട്ടു. പാദങ്ങളിൽനിന്നു ശൂദ്രൻ ജനിച്ചു." ഇതിൽ 'ആയിരുന്നു', 'ചെയ്യപ്പെട്ടു', 'ജനിച്ചു' എന്നിങ്ങ

നെയുള്ള മൂന്നു ക്രിയാപദങ്ങളെ ഉപയോഗിച്ചിരിക്കുന്നതിനാൽ ഇവയ്യെല്ലാം "ഉണ്ടായി" എന്നുള്ള അൎത്ഥം കല്പിക്കാൻ നിവൃത്തിയില്ലല്ലൊ. അതിനാൽ ആ മന്ത്രത്തെ അക്ഷരാൎത്ഥത്തിൽ ഗ്രഹിക്കാതെ അലങ്കാരഭംഗിയിൽ ഉപയോഗിച്ചിട്ടുള്ളതായി ഗ്രഹിക്കേണ്ടതാകുന്നു. പുരുഷസൂക്തത്തിൽ ഈ ഋക്കിനു മുമ്പിലുള്ള ഋക്കുകൾ നോക്കുന്നപക്ഷം ഈ ഋക്കിനെ അലങ്കാരരീത്യാ വ്യാഖ്യാനിക്കേണ്ടതാണെന്നുള്ള അഭിപ്രായം ദൃഢപ്പെടുന്നതാണ്. വേദത്തിൽ സൎവ്വത്ര പൊന്തിനില്ക്കുന്നതു് 'യജ്ഞം' എന്ന ഒരു ആശയമാകുന്നു. യജ്ഞത്തിന്റെ ഫലമായിട്ട് നമ്മുടെ അഭീഷ്ടങ്ങൾ സാധിക്കുന്നു എന്നാണ് വൈദികമതം. ചുരുക്കിപ്പറഞ്ഞാൽ, ഈ ലോകത്തിൽ നാം കാണുന്ന യാതൊരു പദാൎത്ഥത്തിനും ഹേതുവായി ഒരു യജ്ഞം ഉണ്ടായിരിക്കണം എന്നാണു വന്നുകൂടുന്നതു്. ധനം, ധാന്യം, ഗൃഹം, പശുക്കൾ, പുത്രന്മാർ മുതലായ പ്രേയസ്സാധനങ്ങൾ യജ്ഞംകൊണ്ടല്ലാതെ സിദ്ധിക്കുന്നതല്ല. ഈ ആശയം വെച്ചുകൊണ്ടു നോക്കുമ്പോൾ, ഈ ലോകം തന്നെ എങ്ങനെ ഉണ്ടായി, ഏതൊരു യജ്ഞത്തിന്റെ ഫലമായിട്ടാണ് ഇതുണ്ടായതു്, ഇതിനെ ആര് ഏതു പശുവിനെ ഹോമിച്ചാണു നിൎവ്വഹിച്ചതു്, എന്നും മററും ഉള്ള ചോദ്യങ്ങൾക്ക് ഇട കിട്ടുന്നു. ഈ ചിന്തകളേയും അവയ്ക്കുള്ള സമാധാനത്തേയും ആകുന്നു പുരുഷസൂക്തത്തിൽ അലങ്കാരരീത്യാ വിവരിച്ചിട്ടുള്ളതു്. "പുരുഷനെ" തന്നെ പശുവായിക്കല്പിച്ചു ദേവന്മാർ ഒരു യജ്ഞം നടത്തി എന്നും അതിൽനിന്നു "വിരാട്" ഉണ്ടായി എന്നുമാണ് ആ വിവരണത്തിന്റെ രത്നച്ചുരുക്കം. സൃഷ്ടിവ

ഗ്ഗം മുഴുവൻ ഉൾപ്പെട്ടതിനേയാകുന്ന വിരാട് എന്നു പറയുന്നതു്. വിരാട്ടിനെ ഈശ്വരശരീരമായി കല്പിക്കുമ്പോൾ അതിനെ അനുപ്രവേശിച്ചിരിക്കുന്ന ഈശ്വരൻ വിരാട്പുരുഷനായി. ധ്യാനസൌകര്യത്തിനായി സത്യലോകത്തെ വിരാട്പുരുഷന്റെ ശിരസ്സായും പാതാളത്തെ വിരാട്പുരുഷന്റെ പാദതലമായും മററും സങ്കല്പിക്കാറുണ്ടു്. ഉദാഹരണമായി ശ്രീമഹാഭാഗവതം ദ്വിതീയസ്കന്ധം ഒന്നാം അദ്ധ്യായത്തിൽ "പാതാളമേതസ്യ ഹി പാദമൂലം, പഠന്തി പാർഷ്ണിപ്രപദേ രസാതലം" ഇത്യാദി ഭാഗം നോക്കുക. ഇതുപോലെയുള്ള ഒരു ആലങ്കാരികവിവരണമാണു് പുരുഷസൂക്തത്തിലെ "ബ്രാഹ്മണോऽസ്യ" ഇത്യാദി ഋക്കുകളിൽ അടങ്ങിയിരിക്കുന്നതു്. മനുഷ്യവർഗ്ഗത്തിൽ ഉൾപ്പെട്ട ചാതുർവ്വർണ്ണ്യവും, ചന്ദ്രൻ, സൂര്യൻ, ഇന്ദ്രൻ, അഗ്നി, വായു, അന്തരീക്ഷം, ദ്യോവ്, ഭൂമി, ദിക്കുകൾ എന്നിവയും പുരുഷന്റെ ഓരോ അവയവങ്ങളിൽനിന്നുണ്ടായി എന്നു് അതിൽ പറഞ്ഞിരിക്കുന്നു. വേദത്തിന്റെ മററു ഭാഗങ്ങളിലും സ്മൃതികളിലും പുരാണങ്ങളിലും ഇവയിൽനിന്നു ഭിന്നങ്ങളായ സൃഷ്ടിവിവരണങ്ങൾ കാണുന്നതിനാൽ ഈ വിവരണങ്ങൾ കേവലം യഥാശ്രുതമായ അർത്ഥത്തിൽ ഗ്രഹിക്കേണ്ടവയല്ലെന്നു സ്വതസ്സിദ്ധമാകുന്നു. മേൽപറഞ്ഞ ഋക്കിൽ സൃഷ്ടിവർഗ്ഗത്തിൽ മനുഷ്യവർഗ്ഗം പ്രധാനമാകയാൽ അതിനെ പുരുഷന്റെ മുഖവും ബാഹുക്കളും ഊരുക്കളും പാദങ്ങളുമായി പറഞ്ഞിരിക്കുന്നു. സൂര്യചന്ദ്രാദികളെ കണ്ണു്, മനസ്സു് മുതലായ അംഗങ്ങളായും കല്പിച്ചിരിക്കുന്നു. മനുഷ്യസമുദായത്തെ ഒരു ശരീരമായി കല്പിക്കുന്നതായാൽ അതിൽ മുഖത്തിന്റെ സ്ഥാനം ബ്രാഹ്മണനും, ബാഹു

ക്കളുടെ സ്ഥാനം ക്ഷത്രിയനും ഊരുക്കളുടെ സ്ഥാനം വൈശ്യനും പാദങ്ങളുടെ സ്ഥാനം ശൂദ്രനും കൊടുക്കാവുന്നതാണ്. ജ്ഞാനോപദേശം ചെയ്യുക മുതലായ പ്രവൃത്തികളാൽ ബ്രാഹ്മണൻ പ്രധാനഭൂതമായ മുഖത്തിനു സാദൃശ്യംവഹിക്കുന്നു. കൈകൾ ശരീരത്തെ എന്നപോലെ ക്ഷത്രിയൻ സമുദായത്തെ അന്യബാധയിൽനിന്നും മററും രക്ഷിക്കുന്നു. വൈശ്യൻ കൃഷിവാണിജ്യാദികളിൽ ഏർപ്പെട്ട് ധനം സമ്പാദിച്ച് ബ്രാഹ്മണൻ, ക്ഷത്രിയൻ എന്നീ വർണ്ണങ്ങളെക്കൂടി സംരക്ഷിക്കുന്നതിനാൽ, തുടകളാകുന്ന തൂണുകളിൽ ഉടൽ മുഴുവനും സ്ഥിരമായി സ്ഥിതിചെയ്യുന്നതുപോലെ, വൈശ്യൻ മററു രണ്ടു വർണ്ണക്കാർക്കും ആധാരമായി നില്ക്കുന്നു. പാദങ്ങൾ എത്രതന്നെ താഴ്ന്നവയായാലും അവ ശരീരത്തെ മുഴുവനും താങ്ങിക്കൊണ്ടു നടക്കുന്നതുപോലെ ശൂദ്രൻ ബ്രാഹ്മണാദിവർണ്ണങ്ങളുടെ സേവാവൃത്തിചെയ്തു് അവരെ സ്വകൃത്യങ്ങൾക്കു ശക്തരാക്കുന്നു. അതിനാൽ ബ്രാഹ്മണാദിവർണ്ണങ്ങളെ വിരാട്പുരുഷന്റെ മുഖാദ്യവയവങ്ങളായി കല്പിച്ചിട്ടുള്ളതു സമഞ്ജസംതന്നെ. പുരുഷസൂക്തദർശനകാലത്തു നടപ്പിലുണ്ടായിരുന്ന വർണ്ണവിഭാഗത്തെ ഉപജീവിച്ചുള്ള ഈ വിവരണം ലോകാദിമുതല്ക്കുതന്നെ ജാതിവിഭാഗവും ഉത്ഭവിച്ചു എന്നു വിശ്വസിക്കാൻ നമ്മെ നിർബ്ബന്ധിക്കുന്നില്ലെന്നു സ്പഷ്ടമായല്ലൊ.

# അദ്ധ്യായം ൩.

## ഗീതയും ചാതുർവ്വർണ്ണ്യവും.

ശ്രീഭഗവദ്ഗീതയിൽ ൪-ാം അദ്ധ്യായത്തിലെ
"ചാതുർവ്വർണ്ണ്യം മയാ സൃഷ്ടം ഗുണകർമ്മവിഭാഗശഃ"

എന്നുള്ള ശ്ലോകാർത്ഥത്തെയാണ് "ജാതിയും ഈശ്വരനാൽ സൃഷ്ടിക്കപ്പെട്ടതാണ്" എന്നു വാദിക്കുന്നവർ പിന്നെ ഉദ്ധരിക്കുന്നത്. ലോകത്തിലുള്ള സകലസംഭവങ്ങളും ഈശ്വരനെ അവലംബിച്ചും ഈശ്വരശക്തിയുടെ സാമർത്ഥ്യംകൊണ്ടും ഉണ്ടാകുന്നവയാകയാൽ ഭഗവാൻതന്നെയാണ് ചാതുർവ്വർണ്ണ്യത്തെയും സൃഷ്ടിച്ചത് എന്നു വിശ്വസിക്കുന്നതിൽ ആർക്കും വിപ്രതിപത്തി ഉണ്ടാകാൻ കാരണമില്ല. എന്നാൽ ലോകാദിയിൽതന്നെ ഈശ്വരൻ പ്രത്യേകംപ്രത്യേകമായി ഓരോ ജാതിക്കാരെ സൃഷ്ടിക്കുകയും അവർക്ക് ഓരോ ഗുണകർമ്മങ്ങളെ വിധിക്കുകയും ചെയ്തു എന്നു വിശ്വസിക്കേണ്ടതായ ആവശ്യമില്ല. മേൽക്കാണിച്ച ശ്ലോകാർത്ഥത്തിന് ആ അർത്ഥവുമില്ല. ഗുണങ്ങളേയും കർമ്മങ്ങളേയും അടിസ്ഥാനപ്പെടുത്തി ഭഗവാൻ വർണ്ണങ്ങളെ സൃഷ്ടിച്ചു എന്നാണല്ലൊ അതിന്റെ അക്ഷരാർത്ഥം. അതിനാൽ "ജന്മംകൊണ്ടു ജാതി" എന്നുള്ള ഇപ്പോഴത്തെ സമ്പ്രദായത്തെയല്ല താൻ സൃഷ്ടിച്ചതായി ഭഗവാൻ വിവക്ഷിക്കുന്നത്. ഗുണകർമ്മങ്ങൾ പിതാവിൽനിന്നു പുത്രനിൽ എന്നുള്ള ക്രമത്തിൽ സംക്രമിക്കുന്നവയാകയാൽ ഗുണകർമ്മങ്ങളെ അടിസ്ഥാനപ്പെടുത്തിയുള്ള വിഭാഗം കാലക്രമേണ ജന്മത്തെ അടിസ്ഥാന

പ്പെടുത്തിയുള്ളതായിത്തീരുന്നതു സ്വാഭാവികംതന്നെ. എന്നാൽ ഗുണകർമ്മങ്ങളെ അടിസ്ഥാനപ്പെടുത്തി താൻ വർണ്ണങ്ങളെ സൃഷ്ടിച്ചു എന്നു ഭഗവാൻ മുക്തകണ്ഠം അരുളിച്ചെയ്തിരിക്കുന്നതുകൊണ്ടും, ജന്മനാ ക്ഷത്രിയനായിരുന്ന വിശ്വാമിത്രൻ ഗുണകർമ്മങ്ങളുടെ സാമർത്ഥ്യംകൊണ്ടു ബ്രഹ്മർഷിയായിത്തീർന്നതും ശുക്രമഹർഷിയുടെ പുത്രിയെ യയാതിരാജാവു് വേട്ടതും മററനേകം സ്മൃതിവാക്യങ്ങളും പണ്ടു് ജാതിപരിവർത്തനം സാദ്ധ്യമായിരുന്നു എന്നുള്ളതിലേക്കു തെളിവായിരിക്കുന്നതുകൊണ്ടും ഗുണകർമ്മങ്ങളെ അടിസ്ഥാനമാക്കിയുള്ള വർണ്ണധർമ്മം നമ്മാൽ ആദരണീയമാണു് എന്നുള്ളിടത്തോളമേ മേലുദ്ധരിച്ച ഗീതാവാക്യത്തിനു താൽപര്യമുള്ളു എന്നു മനസ്സിലാക്കാവുന്നതാണു്. ഇത്രയും പറഞ്ഞതുകൊണ്ടു് ജാതിവിഭാഗത്തെയും വർണ്ണാശ്രമധർമ്മങ്ങളേയും അനാദരിച്ചുകളയണമെന്നു സ്ഥാപിക്കാനാണു് ഇതെഴുതുന്നയാളുടെ സംരംഭമെന്നു മാന്യവായനക്കാർ ധരിച്ചുപോകരുതെന്നപേക്ഷിക്കുന്നു. ചില ദോഷങ്ങളുണ്ടെങ്കിലും സാരമേറിയ പല ഗുണങ്ങളും ജാതി എന്നുള്ള ഏർപ്പാടിൽനിന്നു ഹിന്ദുസമുദായത്തിനു സിദ്ധിച്ചിട്ടുണ്ടെന്നു ധനതത്വശാസ്ത്രജ്ഞന്മാരും മനുഷ്യവർഗ്ഗശാസ്ത്രജ്ഞന്മാരുംകൂടി സമ്മതിക്കുന്ന സംഗതിയാണു്. പക്ഷെ, ഇന്നു കാണുന്ന വികൃതരൂപത്തിൽനിന്നും "ജാതി"യെ മോചിപ്പിക്കേണ്ടതിന്റെ ആവശ്യത്തെപ്പററിയും അതിനായി അനുവർത്തിക്കേണ്ടതായ രീതികളെപ്പററിയും ഭിന്നാഭിപ്രായമുണ്ടാകാം. എന്നാൽ സാരസ്വതബ്രാഹ്മണരുടെ ചരിത്രത്തെപ്പററി പ്രതിപാദിക്കുന്ന ഈ ചെറുപുസ്തകത്തിൽ പൊ

ത്തുവിൽ ജാതിയുടെ ഉത്ഭവത്തെപ്പററിയുള്ള ഒരു ചെറിയ വിമർശം അസ്ഥാനത്തിലായിരിക്കുകയില്ലെന്നു വിചാരിച്ചുമാത്രം ഇത്രയും ഉപന്യസിച്ചതാണു്.

---

# അദ്ധ്യായം ൪.

## ജാതിയുടെ ഉത്ഭവം.

മനുഷ്യവർഗ്ഗത്തിന്റെ ആവശ്യങ്ങൾ കാലം ചെല്ലുന്തോറും വർദ്ധിച്ചുവരുന്നതുകൊണ്ടു് ഓരോ ആളുകളും, അതിനെ തുടൎന്നു് ഓരോ കുടുംബങ്ങളും ഓരോ തൊഴിലുകളെ ജീവികോപായമായി സ്വീകരിക്കുന്നതു സഹജമാകുന്നു. ഓരോ സ്ഥലത്തും ഓരോ വർഗ്ഗത്തിലുമുള്ള ആളുകൾ, മററു സ്ഥലങ്ങളിലും മററു വർഗ്ഗങ്ങളിലുമുള്ള ആളുകളെക്കാൾ ഉൽകൃഷ്ടന്മാരാണു് തങ്ങൾ എന്നു വിചാരിക്കുന്നതും നാം കണ്ടുവരുന്ന സംഗതിയാണു്. പിന്നെയും ശുചിത്വം, ആഹാരത്തിന്റെ സ്വഭാവം, മനസ്സംസ്കാരം മുതലായ ഉപാധികളെ അടിസ്ഥാനപ്പെടുത്തിയും ഓരോ പ്രത്യേകത മനുഷ്യരുടെ ഇടയിൽ ഉളവാകുന്നുണ്ടു്. ഇങ്ങനെയുള്ള അനേകം കാരണങ്ങളാണു്—അതായതു് ഗുണകർമ്മങ്ങളാണു്—വർണ്ണവിഭാഗത്തിന്റെ ഉൽപ്പത്തിക്കു കാരണം എന്നാകുന്നു ചരിത്രസമ്മതമായ അഭിപ്രായം. പുരുഷസൂക്തത്തിലെ ചാതുർവ്വർണ്ണ്യത്തിനു പുറമെ എത്രയോ ജാതികളാണു് പിന്നീടുണ്ടായിട്ടുള്ളതെന്നു നോക്കുക. ഇവയിൽ പലതിനേയും സങ്കരജാതിക

ളായി കല്പിക്കുകയാണ് മനുസ്മൃതികാരൻ ചെയ്തിട്ടുള്ളതു്. എന്നാൽ ഇപ്പോൾ നാം കാണുന്ന ജാതികളുടെ സംഖ്യയോടു താരതമ്യപ്പെടുത്തി നോക്കുമ്പോൾ മനുസ്മൃതിയിൽ പ്രസ്താവിച്ചിട്ടുള്ളവയുടെ സംഖ്യ എത്രയോ തുച്ഛമാണ്. അനവധി തലമുറകളായി സിദ്ധിച്ചിട്ടുള്ള സംസ്കാരവിശേഷങ്ങൾ ജാതിവിഭാഗത്തിന് ആധാരമായി ഇന്നു നിലനില്ക്കുന്നതിനാൽ വർണ്ണാശ്രമധർമ്മങ്ങളെ ആസകലം പരിത്യജിക്കണമെന്ന് ഇവിടെ വിവക്ഷയില്ലെന്ന് ഒന്നുകൂടി എടുത്തു പറഞ്ഞുകൊള്ളുന്നു.

## അദ്ധ്യായം ൪.

### ഏകജാതിയും ചാതുർവ്വർണ്ണ്യവും

"പൂർവ്വം കൃതയുഗേ വർണ്ണാ നൃണാം ഹംസ ഇതീരിതഃ"

എന്നു പുരാണവചനമുള്ളതിനാൽ ആദ്യകാലത്തു് "ഹംസൻ" എന്ന ഒരു വർണ്ണം മാത്രമേ ഉണ്ടായിരുന്നുള്ളു എന്നും ഓരോ സംഗതികൾമൂലം ആദ്യം ചാതുർവ്വർണ്ണ്യവും പിന്നീട് സങ്കരാദികളായ മററനേകം വർണ്ണങ്ങളും ഉത്ഭവിച്ചുവെന്നുമുള്ള അഭിപ്രായം പൌരാണികന്മാർക്കുകൂടി സമ്മതമായിരിക്കുമെന്ന് അനുമാനിക്കാം. വർണ്ണവിഭാഗത്തിൻെറ ആരംഭകാലത്തു വർണ്ണങ്ങൾതമ്മിലുള്ള വ്യത്യാസം അത്ര നിഷ്കൃഷ്ടമല്ലായിരുന്നുവെന്നും, പില്ക്കാലത്തിലും ഒരു വർണ്ണത്തിൽ ഉൾപ്പെട്ടയാൾ ഉൽകൃഷ്ടമോ നികൃഷ്ടമോ ആയ പ്രവൃത്തികൊണ്ടു വർണ്ണത്തിൽ ഉയ

ങ്കയും താഴ്കയും ചെയ്യാറുണ്ടായിരുന്നു എന്നും സിദ്ധമാണല്ലൊ. ഇതിലേക്ക് സ്മൃതികളിൽ അനേകം പ്രമാണങ്ങളും പുരാണങ്ങളിൽ അനേകം ദൃഷ്ടാന്തങ്ങളുംകൂടിയുണ്ട്.

ബുദ്ധമുനിയുടെ അവതാരത്തിനുശേഷം അദ്ദേഹത്താൽ സ്ഥാപിതമായ മതം ഇൻഡ്യയിൽ വ്യാപിച്ചുതുകൂടാതെ അദ്ദേഹത്തിൻെറ സിദ്ധാന്തങ്ങളിൽ പലതും ഹിന്ദുമതത്തിലേക്ക് സാക്രമിക്കകൂടി ചെയ്തിട്ടുണ്ടെന്നു ചരിത്രം തെളിയിക്കുന്ന ഒരു സംഗതിയാണ്. ആ സിദ്ധാന്തങ്ങളിൽ പ്രധാനപ്പെട്ട ഒന്ന് മനുഷ്യരെല്ലാവരും സമന്മാരാണെന്നും ജാതിനിമിത്തമുള്ള ഉച്ചനീചത പാരമാൎത്ഥികമല്ലെന്നും ശീലവും കൎമ്മവുംകൊണ്ടാണ് യഥാൎത്ഥബ്രാഹ്മണത്വം സിദ്ധിക്കുന്നത് എന്നുമാകുന്നു. ഈ തത്വത്തിൻെറ അറിഞ്ഞൊ അറിയാതെയൊ ഉള്ള അംഗീകാരംകൊണ്ട് ബുദ്ധമതകാലത്തു വൎണ്ണവ്യവസ്ഥ ഏറക്കുറെ ശിഥിലമായിത്തീരുന്നതിനും, അക്കാലത്ത് ഇൻഡ്യയിൽ പ്രവേശിച്ച യവനന്മാരായിട്ടുപോലും ഹിന്ദുക്കൾ ചില സംഗതികളിൽ സമത്വത്തോടുകൂടി പെരുമാറുന്നതിനും ഇടയായി. അശോകവൎദ്ധനന്റേയും മററും പരിശ്രമത്താൽ ബുദ്ധമതത്തിനു ബൎമ്മാ, ചൈനാ മുതലായ ദേശാന്തരങ്ങളിൽപോലും പ്രചാരം സിദ്ധിച്ചപ്പോൾ ആ ദേശത്തിലെ ജനങ്ങളും ഹിന്ദുക്കളുംതമ്മിൽ സമ്പൎക്കം ഉണ്ടാകുന്നതിനും ഇടയായി. കുറേക്കാലംകൂടി കഴിഞ്ഞപ്പോൾ ബുദ്ധമതം ഉത്കൃഷ്ടങ്ങളായ മതസിദ്ധാന്തങ്ങളെ വിട്ട് ജനസാമാന്യത്തെ ആകൎഷിക്കുന്നതിനുമാത്രം ഉപകരിക്കുന്ന ഘോഷയാത്രകളിലും പ്രതിമാരാധനത്തി

ലുംമററും ഭേമിച്ച് വലുതായ അധോഗതിയെ പ്രാപിച്ച പ്പോ൦ അതിലെ ദോഷങ്ങ൦ ജനസമുദായത്തിൽക്കൂടി സം ക്രമിക്കാതിരുന്നില്ല. സന്മാർഗ്ഗനിഷ്ഠ ഏററവും ശിഥില മായിത്തീൎന്നു. മഗധരാജ്യത്തിലും സമീപപ്രദേശങ്ങളിലും ഉള്ള ബ്രാഹ്മണർ പോലും സ്വജാതിയിലുള്ള ധൎമ്മപ ത്നിക്കു പുറമേ ഒന്നോ അധികമോ പരദേശസ്ത്രീകളെ ക്കൂടി വെച്ചുകൊണ്ടിരിക്കുക മിക്കവാറും സൎവ്വസാധാര ണമായിത്തീൎന്നു. ഇവരെ ഭാൎയ്യമാരെന്നു വ്യവഹരിക്കാ റില്ലായിരുന്നു. എന്നാൽ ദാസിമാൎക്കുള്ള സ്ഥാനമാണ് അവൎക്കുണ്ടായിരുന്നതെന്നു വിചാരിച്ചുപോകരുത്. അവ രെ "ശക്തിക൦" എന്നു പറഞ്ഞുവന്നു. ഹിന്ദുസമുദാ യത്തിൽ പൊതുവെയുള്ള സദാചാരനിഷ്ഠയ്ക്കും സാ മുദായികഘടനയ്ക്കും അത്യന്തം ദോഷകരമായ ഈസ്ഥി തിയെ പരിഹരിക്കാനായി പല മഹാന്മാരും ചെയ്ത പരിശ്രമത്തിൻെറ ഫലമായിട്ടാണ് ബ്രാഹ്മണവൎണ്ണ ത്തിൽത്തന്നെയും വിഭാഗങ്ങ൦ ഉണ്ടാകാൻതുടങ്ങിയത്.

---

## അദ്ധ്യായം ൩.

### ഗൌഡദ്രാവിഡവിഭാഗം

നമ്മുടെ മതഗ്രന്ഥങ്ങളിൽ ബ്രാഹ്മണരുടെ ഇടയി ലുള്ള വിഭാഗങ്ങളെപ്പററി ആദ്യമായി പ്രസ്താവിച്ചുകാണു ന്നത് സ്കാന്ദപുരാണത്തിലുള്ള സഹ്യാദ്രിഖണ്ഡത്തിലാകു ന്നു. അതിൽ ബ്രാഹ്മണരെ അവർ അധിവസിക്കുന്ന

ദേശത്തിന്റെ ഭേദമനുസരിച്ച്, പത്തു വൎഗ്ഗങ്ങളായി വിഭജിക്കുകയും ഓരോ വൎഗ്ഗത്തിനും ഉള്ള അനാചാരങ്ങളെ ചൂണ്ടിക്കാണിക്കുകയും മററും ചെയ്തിരിക്കുന്നു. ഒരു ദിക്കിലുള്ള അനാചാരങ്ങൾ മററു സ്ഥലങ്ങളിലുംകൂടി വ്യാപിക്കാതിരിക്കുന്നതിനും ജനങ്ങൾ അനാചാരങ്ങളെ കഴിയുന്നതു വൎജ്ജിക്കാൻ ശ്രമിക്കുന്നതിനും ഓരോ വൎഗ്ഗക്കാരും തങ്ങളുടെ ഉൽകൃഷ്ടതയെ പരിപാലിക്കാനായി അഹമഹമികയാ പ്രയത്നിക്കുന്നതിനും ഈ വിഭാഗം ഉപകരിച്ചിട്ടുണ്ട്. ബുദ്ധമതം വളരെ അധോഗതിയിൽ എത്തിയിരുന്ന കാലത്ത്, അതായത് ക്രിസ്ത്വാബ്ദത്തിന്റെ ആരംഭത്തിനുശേഷം വളരെക്കാലം കഴിഞ്ഞിട്ടാണ് സ്കാന്ദപുരാണം രചിക്കപ്പെട്ടത് എന്ന് ഭാഷാചരിത്രകാരന്മാർ അഭിപ്രായപ്പെടുന്നു. സഹ്യാദ്രിഖണ്ഡത്തിൽ ബ്രാഹ്മണരെ വിഭജിച്ചിരിക്കുന്നത് സാരസ്വതർ, കാന്യകുബ്ജർ, മൈഥിലർ, ഗൌഡർ, ഉത്കലർ, ഗുജ്ജരർ, മഹാരാഷ്ട്രർ, കൎണ്ണാടകർ, ആന്ധ്രർ, ദ്രാവിഡർ, എന്നിങ്ങനെ പത്തായിട്ടാകുന്നു. ഇവരിൽ ആദ്യം പറഞ്ഞ അഞ്ചു കൂട്ടരെ ഉൾപ്പെടുത്തി ഗൌഡന്മാരെന്നും, ശിഷ്ടമുള്ള അഞ്ചു കൂട്ടരെ ഉൾപ്പെടുത്തി ദ്രാവിഡന്മാർ എന്നും പറഞ്ഞുവരുന്നു.

“ബ്രാഹ്മണാ ദശധാ പ്രോക്താഃ
പഞ്ചഗൌഡാശ്ച ദ്രാവിഡാഃ
ദ്രാവിഡാശ്ചൈവ തൈലംഗാഃ
കൎണ്ണാടാ മദ്ധ്യദേശഗാഃ
ഗുജ്ജരാശ്ചൈവ പഞ്ചൈതേ
ദ്രാവിഡാഃ പഞ്ച കഥ്യതേ (?)

സാരസ്വതാഃ കാന്യകുബ്ജാ
ഉത്കലാ മൈഥിലാശ്ച യേ
ഗൌഡാശ്ച പഞ്ചധാ ചൈവ
ദശ വിപ്രാഃ പ്രകീർത്തിതാഃ

(സ്കാന്ദം. ഉത്തരാദ്ധം. സ.ഖ.അ. ൧. ശ്ലോ. ൧൨.൩.)

മേൽപ്പറഞ്ഞ ശ്ലോകങ്ങളിൽ 'തൈലംഗാഃ' എന്നതു് ആന്ധ്രന്മാരും 'മദ്ധ്യദേശഗാഃ' എന്നതു് മഹാരാഷ്ട്രന്മാരും ആകുന്നു. മേൽപ്പറഞ്ഞ പത്തു വിഭാഗങ്ങൾ ഉത്ഭവിച്ചകാലത്തും ഈ പത്തു വർഗ്ഗക്കാരും തമ്മിൽ പംക്തിഭോജനത്തിനും പരസ്പരവിവാഹത്തിനും വിരോധമില്ലായിരുന്നു എന്നു താഴെക്കാണുന്ന ഭാഗത്തിൽനിന്നും നിശ്ചയിക്കാം.

"ഭോജ്യാശ്ച ഭോജനീയാശ്ച
യോനിസംബന്ധകൃത്യവഃ (?)"

കുറേക്കൂടി പ്രാചീനമായ ഒരു കാലത്തു് ബ്രാഹ്മണരുടെ ഇടയിൽ കാന്യകുബ്ജന്മാർ മുതലായ മൂന്നു വിഭാഗങ്ങൾമാത്രമേ അംഗീകരിക്കപ്പെട്ടിട്ടുണ്ടായിരുന്നുള്ളുവെന്നു് "സർവ്വേ വിപ്രാഃ കാന്യകുബ്ജാ, മാഥുരം, മാഗധം വിനാ." എന്ന പ്രമാണത്തിൽനിന്നു കാണാം. അന്നു് ആര്യന്മാർ ദക്ഷിണ ഇൻഡ്യയിൽ പ്രവേശിച്ചിരുന്നിരിക്കാൻ ഇടയില്ല. ഈ വിഭാഗപ്രകാരം സരസ്വതീതീരവാസികളേയും കാന്യകുബ്ജരിൽത്തന്നെ ഉൾപ്പെടുത്തിയിരുന്നിരിക്കണമെന്നു തോന്നുന്നു.

മേൽപ്പറഞ്ഞ വിഭാഗം ഉത്ഭവിച്ചകാലത്തു് ഹിന്ദുക്കൾ ഉത്തര ഇൻഡ്യയിലും ദക്ഷിണ ഇൻഡ്യയിൽ ത

മിഥിലാനാട്ടുവരെയും വ്യാപിച്ചിരുന്നു എന്നു കാണാവുന്നതാണ്. സാരസ്വതന്മാർ ബ്രഹ്മാവർത്തത്തിലും, കാന്യകുബ്ജന്മാർ ഇപ്പോഴത്തെ കനൗജിലും, മൈഥിലർ ഇപ്പോഴത്തെ ബീഹാറിലും ഉത്കലർ ഇപ്പോഴത്തെ ഒറീസ്സായിലും താമസിച്ചിരുന്നു എന്നുള്ളതിൽ തൎക്കം തക്കമില്ല എന്നാൽ ഗൌഡന്മാരുടെ വാസസ്ഥാനം ഏതായിരുന്നു എന്നുള്ളതിനെപ്പററി സംശയമുണ്ട്. ഗൌഡദേശത്തു വാണിരുന്നവരായ ചില രാജാക്കന്മാരുടെ പേരുകൾ മഹാഭാരതത്തിൽ പ്രസ്താവിച്ചുകാണുന്നതിനാൽ ക്രിസ്ത്വാബ്ദം മൂന്നാംശതകത്തിൽതന്നെ ഗൌഡദേശം പ്രഖ്യാതമായിത്തീൎന്നിരിക്കണം. എന്നാൽ ഈ പേരുകൊണ്ട് അന്ന് അറിയപ്പെട്ടിരുന്ന ദേശം എവിടെയായിരുന്നു എന്ന് ഇതിൽനിന്നും നിർണ്ണയിപ്പാൻ നിവൃത്തിയില്ല. ക്രിസ്ത്വാബ്ദം എട്ടാംശതകത്തിൽ ഗൌഡദേശമെന്നു വ്യവഹരിച്ചുവന്നിരുന്നതു് ആൎയ്യാവൎത്തത്തിന്റെ കിഴക്കേ അററത്തു് ഇപ്പോഴത്തെ ബംഗാൾപ്രസിഡൻസിയിൽ ഉൾപ്പെട്ട ഒരു ഭൂഭാഗമാണ്. അതിന്റെ തലസ്ഥാനമായിരുന്ന ഗൌഡ് എന്ന നഗരത്തിന്റെ പ്രാധാന്യം വൎദ്ധിച്ചതോടുകൂടി ബംഗാൾപ്രദേശത്തെ മുഴുവനും ഗൌഡദേശമെന്നു വ്യവഹരിക്കുവാൻതുടങ്ങി. ഗൌഡനഗരം ഇപ്പോഴത്തെ മാൾഡാസ് ഡിസ്ട്രിക്കിൽ ഉൾപ്പെട്ടിരിക്കുകയാണ്. ക്രിസ്ത്വാബ്ദം ൯-ാം ശതകംമുതൽ ൧൧-ാംശതകംവരെ ഗൌഡദേശം ഭരിച്ചിരുന്ന പാലവംശത്തിൽ ജനിച്ച ആദീശ്വരൻ എന്ന രാജാവ് കാന്യകുബ്ജത്തിൽനിന്നും അഞ്ചു ബ്രാഹ്മണരെ ക്ഷണിച്ചുവരുത്തി ബഹുമാനിച്ചു് താമസിപ്പിച്ചു

എന്നും അവരിൽനിന്നാണു് പഞ്ചഗൌഡന്മാരുടെ ഉൽപത്തി എന്നും ചിലർ വിചാരിക്കുന്നുണ്ടു്. എന്നാൽ കിഴക്കേ അററത്തുള്ള ഗൌഡദേശത്തുനിന്നും ബ്രാഹ്മണർ പടിഞ്ഞാറോട്ടു വ്യാപിച്ചു് സരസ്വതീതീരംവരെ എത്തിയെന്നു സങ്കല്പിക്കുവാൻ വളരെ വൈഷമ്യമുള്ളതിനാൽ ഈ അഭിപ്രായം ആദരണീയമല്ല. ആദിശൂരനാൽ ക്ഷണിക്കപ്പെട്ട അഞ്ചുപേരൊഴിച്ചുള്ള ബ്രാഹ്മണക്കു് എന്തു സംഭവിച്ചു എന്നും ഈ അഭിപ്രായക്കാർ പറഞ്ഞുകാണുന്നില്ല. സാക്ഷാൽ ഗൌഡദേശം ബംഗാളിൽത്തന്നെ ആയിരുന്നു എന്നു നിശ്ചയിക്കുന്ന പക്ഷവും ദേശവിഭാഗങ്ങൾ ഏൎപ്പെട്ടകാലത്തു് ആൎയ്യാവൎത്തത്തിൽ ഏററവും പ്രശസ്തമായിരുന്നതു് ഗൌഡദേശമായിരുന്നതിനാൽ വിന്ധ്യോത്തരവാസികളായ എല്ലാം ബ്രാഹ്മണരേയും ഉൾപ്പെടുത്തി പഞ്ചഗൌഡന്മാരെന്നു പറഞ്ഞുവന്നു എന്നു വിചാരിക്കുന്നതാണു് ന്യായമായിട്ടുള്ളതു്.) ചിലരുടെ അഭിപ്രായത്തിൽ പഞ്ചഗൌഡരെന്നു വ്യവഹാരം ശ്രാവസ്തിനഗരം തലസ്ഥാനമായിരുന്ന പ്രദേശത്തിൽനിന്നും ഉത്ഭവിച്ചു എന്നാകുന്നു. ഇതു് അയോദ്ധ്യയ്ക്കു സമീപമുള്ള ഇപ്പോഴത്തെ ഗോണ്ഡാജില്ല തന്നെയാണു്. ഇതു് ആൎയ്യാവൎത്തത്തിന്റെ മദ്ധ്യസ്ഥാനമായിരുന്നതുകൊണ്ടു് ഗൌഡരെന്ന ഉപവിഭാഗത്തിന്റെയും പഞ്ചഗൌഡരെന്ന വ്യവഹാരത്തിന്റെയും ഉത്ഭവം ഇവിടെനിന്നാണെന്നു് വിചാരിക്കുന്നതുതന്നെയാകുന്നു ഉത്തമം. ഇപ്പോഴും ഗൌഡബ്രാഹ്മണർ അയോദ്ധ്യ, ഗോണ്ഡാ, ജിഹാംഗിർബാദ്, പാക്പുർ, ഗോരക്പുർ, മീററു്, ജൈഡ്ണി എന്നീ സ്ഥലങ്ങളിൽ ധാ

രാളമായിട്ടുണ്ട്. ഗംഗയ്ക്കും യമുനയ്ക്കും മദ്ധ്യേയുള്ള പ്രദേശത്ത് ഗൌഡബ്രാഹ്മണരെ അധികമായി കാണുന്നതുമില്ല.



## അദ്ധ്യായം ൩.

### ആൎയ്യദ്രാവിഡസമാഗമം.

ഇനി പ്രാചീനഹിന്ദുക്കളുടെ ആദിമവാസസ്ഥലം എവിടെയായിരുന്നു എന്നും കാലാന്തരത്തിൽ അവർ എവിടെയെല്ലാം വ്യാപിച്ചു എന്നും ആലോചിക്കാം.

ഇൻഡ്യയിൽ ഇപ്പോൾ സംസാരിച്ചുവരുന്ന ഭാഷകളെ ആൎയ്യഭാഷകളെന്നും ദ്രാവിഡഭാഷകളെന്നും പണ്ഡിതന്മാർ രണ്ടായി തരംതിരിക്കുന്നു. ഹിന്ദി, ബങ്കാളി, മഹാരാഷ്ട്രം, ഗുജരാത്തി, പഞ്ചാബി, സിൻഡി, ഉറിയ എന്നിവ ആൎയ്യഭാഷാവൎഗ്ഗത്തിലും, തമിഴ്, തെലുങ്ക്, കൎണ്ണാടകം, തുളു, മലയാളം എന്നിവ ദ്രാവിഡഭാഷാവൎഗ്ഗത്തിലും ഉൾപ്പെട്ട പ്രധാനഭാഷകളാകുന്നു. ആൎയ്യഭാഷകളെല്ലാം സംസ്കൃതത്തിന്റെ ചില രൂപാന്തരങ്ങളിൽനിന്ന് ഉത്ഭവിച്ചിട്ടുള്ളവയും ശബ്ദങ്ങൾ, വ്യാകരണരൂപങ്ങൾ, വാക്യഘടന എന്നിവയെസംബന്ധിച്ചു അന്യോന്യം സാദൃശ്യമുള്ളവയുമാകുന്നു. ഈ ഭാഷകൾ സംസാരിക്കുന്ന ആളുകളുടെ പൂൎവ്വികന്മാർ ഒരു കാലത്ത് ഒരേവൎഗ്ഗത്തിലുൾപ്പെട്ടവരും ഒരേഭാഷ സംസാരിച്ചിരുന്നവരും ആണെന്ന് വിദ്വാന്മാർ അനുമാനിക്കുക

യും അവരെ ആൎയ്യന്മാരെന്നു നാമകരണംചെയ്യുകയും ചെയ്യുന്നു. നേരെ മറിച്ചു് തമിഴ്, തെലുങ്ക്, മലയാളം, കൎണ്ണാടകം, തുളു എന്നീ ഭാഷകൾതമ്മിലുള്ള സാദൃശ്യത്തെ ആധാരമാക്കി അവയെ സംസാരിക്കുന്ന ആളുകളുടെ പൂൎവ്വികന്മാർ ദ്രാവിഡവൎഗ്ഗക്കാരും ഈ ഭാഷകളുടെ പൂൎവ്വരൂപമായ ഒരു മൂലദ്രാവിഡഭാഷ സംസാരിച്ചുവന്നവരുമാണെന്നു് അനുമാനിക്കപ്പെട്ടിരിക്കുന്നു. ഹിന്ദുമതത്തിൻെറ പ്രമാണഗ്രന്ഥങ്ങൾ സംസ്കൃതത്തിൽ രചിക്കപ്പെട്ടിട്ടുള്ളവയാകയാൽ ആദ്യഹിന്ദുക്കൾ ആൎയ്യന്മാരായിരുന്നു എന്നും അവർ രാജ്യത്തിലെ പൂൎവ്വനിവാസികളായ ദ്രാവിഡന്മാരെ കീഴടക്കുകയും ദ്രാവിഡന്മാർ ആൎയ്യന്മാരുടെ മതത്തേയും സംസ്കാരത്തേയും സ്വീകരിക്കുകയും ചെയ്തിട്ടുള്ളതാണെന്നും ചരിത്രകാരന്മാർ സമൎത്ഥിക്കുന്നു. ആൎയ്യഭാഷകൾ സംസാരിക്കുന്നവർ ഉത്തരഇൻന്ത്യയിലും ദ്രാവിഡഭാഷകൾ സംസാരിക്കുന്നവർ ദക്ഷിണ ഇന്ത്യയിലും ആണു് വസിക്കുന്നതു് എന്നുള്ള സംഗതി ആലോചിക്കുമ്പോൾ ആൎയ്യന്മാർ വടക്കുനിന്നും തെക്കോട്ടാണു വ്യാപിച്ചിട്ടുള്ളതെന്നു മനസ്സിലാക്കാം. പഞ്ചാബിനു പടിഞ്ഞാറും ബംഗാളിനു സമീപത്തും ഉള്ള ചില അപരിഷ്കൃതവൎഗ്ഗക്കാർ ഇന്നും ദ്രാവിഡഭാഷകളോട് ആനുരൂപ്യമുള്ള രണ്ടു ഭാഷകൾ സംസാരിച്ചുവരുന്നതിനാൽ ഒരുകാലത്തു് ഉത്തരഇൻന്ത്യയിലും ദ്രാവിഡന്മാർ പാൎത്തിരുന്നു എന്നും അവരെ ആൎയ്യന്മാർ ആക്രമിച്ചു് തെക്കോട്ടു തുരത്തുകയും എന്നാൽ അവരിൽ ചില കൂട്ടർ മേല്പറഞ്ഞ രണ്ടു പ്രദേശങ്ങളിൽ ഓടി ഒളിച്ചു് രക്ഷപ്രാപിക്കുകയും ചെയ്തു എന്നും ഊഹിക്കാം.

ആൎയ്യന്മാരും ദ്രാവിഡന്മാരുംതമ്മിലുള്ള ഈ സമാഗമത്തിനിടയ്ക്കു് തങ്ങൾക്കു കീഴടങ്ങിയ ദ്രാവിഡന്മാരെ ആൎയ്യന്മാർ സ്വീകരിച്ചു് തങ്ങളുടെ സമുദായഘടനയിൽ അവൎക്കും ഒരു സ്ഥാനം നൽകി എന്നു വിശ്വസിച്ചുവരുന്നു. ഇവരത്രെ ശൂദ്രർ. എന്നാൽ ഇൻന്ത്യയിൽ ഇപ്പോൾ കാണുന്ന മിക്കവാറും എല്ലാ ആളുകളിലും ദ്രാവിഡരക്തം കലൎന്നിട്ടുണ്ടെന്നും ആൎയ്യന്മാരും ദ്രാവിഡന്മാരുംതമ്മിൽ പരസ്പരവിവാഹവും കൂടിനടപ്പും നടന്നിരിക്കണമെന്നും ശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെടുന്നുണ്ടു്. ഇന്നത്തെ ആൎയ്യന്മാരിൽക്കാണുന്ന ശരീരസംബന്ധമായ വ്യത്യാസങ്ങൾ ശീതോഷ്ണസ്ഥിതി, ജീവിതരീതി മുതലായവയുടെ സ്വഭാവംകൊണ്ടുണ്ടായിട്ടുള്ളതാണെന്നു സമാധാനിക്കാവുന്നതാകയാൽ മേൽപ്പറഞ്ഞ അഭിപ്രായം ചിന്ത്യമായിത്തന്നെ ഇരിക്കുന്നു ഏതായാലും ഔത്തരാഹന്മാരായ ആൎയ്യന്മാർ ദ്രാവിഡന്മാരെ തെക്കോട്ടു തള്ളുകയും ക്രമേണ അവരെ കീഴടക്കുകയും ഒടുവിൽ തങ്ങളുടെ മതത്തേയും സംസ്കാരത്തേയും അവരിൽ ആരോപിക്കുകയും ചെയ്തു എന്നുള്ള സംഗതിയിൽ പക്ഷാന്തരത്തിനവകാശമില്ല. ആധുനികചരിത്രകാരന്മാർ തമിഴ്, തെലുങ്ക് മുതലായ ദ്രാവിഡഭാഷകൾ സംസാരിക്കുന്ന ജനങ്ങളെ ദ്രാവിഡവർഗ്ഗീയരായിട്ടും ഹിന്ദി, ബങ്കാളി, മഹാരാഷ്ട്രം മുതലായ ആൎയ്യഭാഷകൾ സംസാരിക്കുന്ന ജനങ്ങളെ ആൎയ്യവൎഗ്ഗീയരായിട്ടുമാണു് ഭാഗകല്പന ചെയ്യാറുള്ളതു്. എന്നാൽ സഹ്യാദ്രിഖണ്ഡത്തിലെ ഗൌഡദ്രാവിഡവിഭാഗം ഈ ഉപാധിയെ അനുസരിച്ചുള്ളതല്ല. ബ്രാഹ്മണരുടെ ദശവിഭാഗകല്പന നടപ്പിൽവന്നകാലത്തു് അന്നു് അവർ

നിവസിച്ചിരുന്ന ദേശഭേദങ്ങളെ ആധാരമാക്കി അവരെ പഞ്ചഗൌഡരും പഞ്ചദ്രാവിഡരുമായി തരംതിരിച്ചിട്ടുള്ളതാണ്. വിന്ധ്യന്റെ വടക്കുള്ളവർ പഞ്ചഗൌഡരും വിന്ധ്യന്റെ പടിഞ്ഞാറും തെക്കും ഉള്ളവർ പഞ്ചദ്രാവിഡരും ആകുന്നു. ഈ ഭാഗകല്പനയ്ക്കുള്ള അടിസ്ഥാനം താഴെക്കാണുന്ന ശ്ലോകങ്ങളിൽ സ്പഷ്ടമായി പറഞ്ഞിരിക്കുന്നു:—

"മഹാരാഷ്ട്രാന്ധ്രദ്രാവിഡാഃ
കർണ്ണാടാശ്ചൈവ ഗൂർജ്ജരാഃ
ദ്രാവിഡാഃ പഞ്ചധാ പ്രോക്താ
വിന്ധ്യദക്ഷിണവാസിനഃ
സാരസ്വതാഃ കാന്യകുബ്ജാ
ഗൌഡോത്കലമൈഥിലാഃ
ഗൌഡാഃ പഞ്ചവിധാഃ പ്രോക്താ
വിന്ധ്യാദുത്തരവാസിനഃ"

ഗൂർജ്ജരബ്രാഹ്മണരും മഹാരാഷ്ട്രബ്രാഹ്മണരും സംസാരിച്ചുവരുന്നതു് ഗുജറാത്തി, മഹാരാഷ്ട്രം എന്നീ ആര്യഭാഷകളാണെങ്കിലും അവരെ പഞ്ചദ്രാവിഡരുടെ കൂട്ടത്തിൽ ഉൾപ്പെടുത്തിയിട്ടുള്ളതു നോക്കുക. മലയാളബ്രാഹ്മണരെ സാക്ഷാൽ ദ്രാവിഡന്മാരുടെ കൂട്ടത്തിൽ ഗണിച്ചിരിക്കണമെന്നാണു തോന്നുന്നതു്. തമിഴിന്റെ ഒരു ദേശരൂപത്തിൽനിന്നു ക്രമേണ വളർന്നുവന്നിട്ടുള്ളതാണ് മലയാളം എന്ന് ഭാഷാചരിത്രം സ്ഥാപിച്ചിട്ടുള്ളതിനാൽ ദേശവിഭാഗങ്ങൾ ഏർപ്പെട്ടകാലത്തു് ഉത്തരദേശങ്ങളിൽ അറിയപ്പെടത്തക്ക പ്രാധാന്യമോ വളർച്ചയോ മലയാള

ത്തിന് ഇല്ലായിരുന്നു എന്നുള്ളതും തീച്ച്യയാണ്. ഇതു പോലെയുള്ള കാരണത്താൽതന്നെ തുളുബ്രാഹ്മണർ കർണ്ണാടകരിലും ഉൾപ്പെട്ടിരിക്കണം.

## അദ്ധ്യായം ൫.

### ആൎയ്യന്മാരുടെ ആദിമവാസസ്ഥാനം.

ആൎയ്യന്മാരുടെ ആദിമനിവാസസ്ഥാനത്തെപ്പററി ഇന്നും ഏകകണ്ഠമായ ഒരഭിപ്രായം ഉണ്ടായിക്കഴിഞ്ഞിട്ടില്ല. സംസ്കൃതഭാഷയും, ഗ്രീക്ക്, ലാററിൻ, ഇംഗ്ലീഷു മുതലായ യൂറോപ്യൻഭാഷകൾക്കും ചില സംഗതികളിലുള്ള സാമ്യത്തെ അടിസ്ഥാനപ്പെടുത്തി ഹിന്ദുക്കളുടേയും യൂറോപ്യന്മാരുടേയും ആദിപൂൎവ്വികന്മാർ ഒരേവൎഗ്ഗക്കാരായിരുന്നു എന്നും അവരുടെ പൊതുവാസസ്ഥലത്ത് ജനങ്ങളുടെ സംഖ്യയും ആഹാരസാധനങ്ങളുടെ ദുർഭിക്ഷവും വൎദ്ധിച്ചുവന്നപ്പോൾ അവർ പുതിയ വാസസ്ഥലങ്ങൾ അന്വേഷിച്ചു പല ദിക്കുകളിലേക്കും പ്രയാണം ചെയ്തു എന്നും പാശ്ചാത്യപണ്ഡിതന്മാർ സിദ്ധാന്തിക്കുന്നു. ഈ അഭിപ്രായമനുസരിച്ച്, പടിഞ്ഞാറോട്ടു പോയവർ ഇപ്പോഴത്തെ യൂറോപ്യന്മാരുടേയും, തെക്കോട്ടു പോയവർ ഇപ്പോഴത്തെ ഇറാനിയന്മാരുടേയും, തെക്കുകിഴക്കോട്ടുപോയവർ ഉത്തരഇന്ത്യയിലെ ഹിന്ദുക്കളുടേയും പൂൎവ്വികന്മാരായിത്തീൎന്നു. ആൎയ്യപുരാതനന്മാരുടെ ആദിമവാസസ്ഥാനം മദ്ധ്യഏഷ്യ ആയിരുന്നു എന്ന് ആദ്യം

വിശ്വസിച്ചുപോന്നിരുന്നു എങ്കിലും ഇപ്പോൾ പണ്ഡിതന്മാരിൽ അധികഭാഗവും വിശ്വസിക്കുന്നത് ആ സ്ഥാനം യൂറോപ്പിലെ ബാൾട്ടിക് സമുദ്രതീരമായിരിക്കാമെന്നും യൂറോപ്പിനും ഏഷ്യാഖണ്ഡത്തിനും മദ്ധ്യത്തിലുള്ള യൂറാൾ പൎവ്വതത്തിന്റെ സമീപപ്രദേശമായിരിക്കാമെന്നും ആണ്. ഇൻഡ്യാക്കാരായ ഇംഗ്ലീഷ്പണ്ഡിതന്മാരിൽ മിക്കപേരും പാശ്ചാത്യപണ്ഡിതന്മാരുടെ ഈ മാതിരി അഭിപ്രായങ്ങളെ കണ്ണുമടച്ചു വിശ്വസിക്കുന്നതല്ലാതെ ഈ കാൎയ്യങ്ങളെപ്പററി സ്വന്തമായി വിചാരണചെയ്യുന്നത് അപൂൎവ്വമാകുന്നു. എന്നാൽ ദേശാഭിമാനികളിൽ അഗ്രഗണ്യനും പണ്ഡിതപ്രവരനും യഥാൎത്ഥകൎമ്മയോഗിയും ആയിരുന്ന ബാലഗംഗാധരതിലകർ അദ്ദേഹത്തിന്റെ The Artic Home of the Vedas എന്ന ഗ്രന്ഥത്തിൽ ആൎയ്യന്മാരുടെ പ്രഥമവാസസ്ഥാനം ഉത്തരധ്രുവപ്രദേശമായിരുന്നു എന്ന് തെളിയിക്കാൻ ശ്രമിച്ചിട്ടുണ്ട്. പ്രധാനമായി ജ്യോതിശ്ശാസ്ത്രത്തെയും അതിനുപുറമെ ഭൂഗൎഭശാസ്ത്രം മുതലായ മററു ആധുനികശാസ്ത്രങ്ങളേയും അടിസ്ഥാനമാക്കി ചൎച്ചചെയ്തു സ്ഥാപിച്ചിട്ടുള്ള അദ്ദേഹത്തിന്റെ അഭിപ്രായം ഇപ്പോൾ സൎവ്വസമ്മതമായിത്തീൎന്നിട്ടില്ലെങ്കിലും അദ്ദേഹത്തിന്റെ പാണ്ഡിത്യത്തിനും ഗുണദോഷവിവേചനശക്തിക്കും മേൽപ്പറഞ്ഞ ഗ്രന്ഥം ഒരു ജയസ്തംഭമായിത്തന്നെ നില്ക്കുന്നു. ആൎയ്യന്മാരുടെ വാസസ്ഥാനമന്വേഷിച്ചു നാം ഇൻഡ്യയ്ക്കു വെളിയിൽപോകേണ്ട ആവശ്യമില്ലെന്നും ഹിമാലയപ്രാന്തങ്ങളായിരിക്കണം അവരുടെ വാസസ്ഥാനമെന്നും ഉള്ള ഒരഭിപ്രായം ചില പണ്ഡിതന്മാരുടെ ഇടയിൽ ഉത്ഭ

വിച്ചിട്ടുണ്ട്. ഏതായാലും നമുക്ക് അറിവുള്ളതിനേക്കാറം വളരെ പുരാതനമായ ഒരുകാലത്ത് ആൎയ്യന്മാർ പഞ്ചാബിൽ സപ്തസിന്ധുക്കളുടെ തീരങ്ങളിൽ അധിവസിച്ചിരുന്നതായും അവർ കാലക്രമേണ കിഴക്കോട്ടുകിഴക്കോട്ടു നീങ്ങി ഉത്തരഇൻഡ്യ മുഴുവൻ വ്യാപിച്ചിരുന്നതായും കാണാം. സരസ്വതി, ദൃഷദ്വതി എന്നീ നദികളുടെ മദ്ധ്യത്തിലുള്ള സ്ഥലത്താണ് ആൎയ്യന്മാരുടെ താമസം പ്രബലമായിരുന്നത് എന്നു മനുസ്മൃതിയിൽനിന്നും മനസ്സിലാക്കാം. ഒടുവിൽ ആൎയ്യന്മാർ ഉത്തരഇൻഡ്യ മുഴുവനും വ്യാപിച്ചുകഴിഞ്ഞപ്പോറം ഹിമാലയപൎവ്വതത്തിനും വിന്ധ്യപൎവ്വതത്തിനും മദ്ധ്യേ കിഴക്കും പടിഞ്ഞാറും സമുദ്രങ്ങൾക്കിടയ്ക്കുള്ള ഭൂഭാഗത്തിന് ആൎയ്യാവൎത്തം എന്ന പേർ സിദ്ധിച്ചു.



## അദ്ധ്യായം ൯.

### ആൎയ്യന്മാരുടെ ദക്ഷിണാപഥപ്രവേശം.

കിഴക്കോട്ടു പ്രയാണംചെയ്തു ആൎയ്യന്മാർ കിഴക്കേ സമുദ്രതീരത്ത് ഗംഗാനദിയുടെ മുഖത്ത് എത്തിയതിൽപ്പിന്നെ തെക്കോട്ടു നീങ്ങി വിന്ധ്യപൎവ്വതംവരെ എത്തുകയാണ് ചെയ്തിട്ടുള്ളത്. ഈ പൎവ്വതം ആൎയ്യന്മാരുടെ സ്വച്ഛന്ദയാത്രയ്ക്ക് ഒരു വിഘ്നമായി ഭവിച്ചതിനാൽ കുറേക്കാലത്തേക്ക് ആൎയ്യന്മാർ ആൎയ്യാവൎത്തത്തിൽതന്നെ താമസിച്ചിരിക്കണം. ചമ്പൽ, ബെത്വാ എന്നീ നദിക

ളുടെ ഉത്ഭവസ്ഥാനമായ വിന്ധ്യപർവ്വതത്തിന്റെ വട
ക്കും പടിഞ്ഞാറും ഉള്ള ഭാഗങ്ങളെ ആര്യന്മാർ പാരി
യാത്രം എന്നു പറഞ്ഞുവന്നതു്, അതു് അവരുടെ യാത്ര
യുടെ പരിധിയായതുകൊണ്ടായിരിക്കണം എന്നാൽ
വളരെക്കാലം കഴിഞ്ഞപ്പോൾ ആര്യന്മാർ വിന്ധ്യനെ
കടന്നു് ദക്ഷിണ ഇന്ത്യയിലും വ്യാപിച്ചുതുടങ്ങി. അഗ
സ്ത്യമഹർഷി സൂര്യമാർഗ്ഗത്തെക്കൂടെ അതിലംഘിക്കുന്ന
വിന്ധ്യനെ ചവിട്ടിത്താഴ്ത്തി എന്നും അതിൽപ്പിന്നെ
വിന്ധ്യൻ തല പൊക്കീട്ടേ ഇല്ലെന്നും ഒരു ഐതിഹ്യ
മുണ്ടു്. ഇതു് ആര്യന്മാരിൽവെച്ചു് ആദ്യമായി അഗ
സ്ത്യനും അദ്ദേഹത്തെത്തുടൎന്നു് മററനേകം ജനങ്ങളും
വിന്ധ്യനു തെക്കുവശം യാത്രചെയ്തു എന്നുള്ള സംഗതി
യുടെ ഒരു അലങ്കാരരീതിയിലുള്ള വിവരണമായിരിക്കാ
നാണിടയുള്ളതു്. ആര്യന്മാർ വിന്ധ്യനു തെക്കുവശമുണ്ടാ
യിരുന്ന ദണ്ഡകാരണ്യത്തിൽവന്നു് അതിനെ അധിവാ
സയോഗ്യമാക്കി ഒരു "ദേശം" ആക്കിത്തീൎത്തു. ബി.സി.
൭൦൦ നിടയ്ക്കു് ജീവിച്ചിരുന്ന വ്യാകരണസൂത്രകാരനായ
പാണിനിയുടെ അഷ്ടാദ്ധ്യായിയിലൊ, ബി. സി. ൩൫൦
നിടയ്ക്കു ജീവിച്ചിരുന്ന കാർത്ത്യായനന്റെ വാൎത്തികത്തി
ലൊ ദക്ഷിണഇന്ത്യയെപ്പററിയുള്ള യാതൊരു പ്രസ്താവ
വും ഇല്ലാതിരിക്കെ, പതഞ്ജലിയുടെ വ്യാകരണമഹാഭാ
ഷ്യത്തിലെ പ്രസ്താവങ്ങളിൽനിന്നു് ആ ഗ്രന്ഥകാരനു
ദക്ഷിണഇന്ത്യയെപ്പററി സാമാന്യമായി നല്ല ജ്ഞാനമു
ണ്ടായിരുന്നു എന്നു കാണാവുന്നതാണു്. അക്കാലത്തു്
ദക്ഷിണഇന്ത്യയെ ദക്ഷിണാപഥം എന്നാണു് പറഞ്ഞു
വന്നതു്. അതിനാൽ ആര്യന്മാർ ദക്ഷിണാപഥത്തിൽ
താമസമുറപ്പിച്ചതു് പതഞ്ജലിയുടെ ജീവിതകാലമായ

ബി. സി. ൧൫൦൦-ാം ഏകദേശം നൂറു കൊല്ലത്തിനു മുമ്പായിരിക്കുന്നമെന്നൂഹിക്കാം. ക്രിസ്ത്വാബ്ദത്തിനു മൂവായിരം കൊല്ലങ്ങൾക്കുമുൻപ് നടന്നു എന്നു വിശ്വസിക്കേണ്ടുതായ ഭാരതയുദ്ധത്തെ വർണ്ണിക്കുന്ന മഹാഭാരതത്തിൽ ദക്ഷിണഇന്ത്യയിലെ പല രാജ്യങ്ങളെപ്പററിയും പ്രസ്താവിച്ചിരിക്കുന്ന സ്ഥിതിക്ക് ബി. സി. രണ്ടാംശതാബ്ദത്തിലോ മൂന്നാംശതാബ്ദത്തിലോ ആണോ ആര്യന്മാരുടെ ദക്ഷിണാപഥപ്രദേശമെന്ന് ഒരു സംശയം ജനിക്കുന്നതു് സ്വാഭാവികമാണ്. ഇപ്പോൾ ഉപലഭ്യമായ മഹാഭാരതസംഹിത മൂലഗ്രന്ഥത്തിൽ ഓരോകാലത്തു് ഓരോരുത്തർ ഓരോഭാഗങ്ങൾ കൂട്ടിച്ചേർത്തു് ബി. സി. ൨൦൦നിടയ്ക്കാണ് അതു് ഇപ്പോഴത്തെ രൂപം പ്രാപിച്ചതു് എന്നു വിചാരിക്കാൻ ന്യായങ്ങൾ ഉണ്ടു്. അതിനാൽ മേൽപ്പറഞ്ഞ സംശയം അസ്ഥാനത്തിലാകുന്നു. ദക്ഷിണാപഥത്തെ അധിവസിച്ച ദ്രാവിഡന്മാർ ആര്യന്മാരുടെ ഉൽകൃഷ്ടതയെ സമ്മതിക്കുകയും അവരുടെ വർണ്ണവ്യവസ്ഥ അനുസരിച്ചു് തങ്ങളും ബ്രാഹ്മണാദിവർണ്ണങ്ങളായി വിഭജിക്കപ്പെടുകയും ചെയ്തു എന്നു് പ്രത്യേകം പറയണമെന്നില്ലല്ലോ. ദ്രാവിഡദേശത്തിലുള്ള ബ്രാഹ്മണർ ആര്യവർഗ്ഗത്തിൽതന്നെ ഉൾപ്പെട്ടവരാണെന്നും അവരും അതനുസരിച്ചു് മററു ചിലരും അഭിപ്രായപ്പെടുന്നുണ്ടെങ്കിലും ശ്രീരാമാനുജാചാര്യരുടെ കാലത്തുപോലും അനാര്യന്മാരെ ബ്രാഹ്മണരാക്കി സ്വീകരിച്ചിട്ടുള്ളതായി ഐതിഹ്യമുള്ളതിനാൽ ആ അഭിപ്രായം അധികം ആദരണീയമാണെന്നു തോന്നുന്നില്ല. ഏതായാലും അപ്രകൃതമായ ആ സംഗതിയെപ്പററി ഇവിടെ വിസ്തരിക്കണമെന്നു വിചാരിക്കുന്നില്ല.

# അദ്ധ്യായം ൧൦.

## സാരസ്വതന്മാർ.

സഹ്യാദ്രിഖണ്ഡത്തിൽ ബ്രാഹ്മണരുടെ പത്തു വർഗ്ഗങ്ങളെപ്പററി പ്രസ്താവിച്ചിരിക്കുന്നതിനാൽ ആര്യന്മാർ ദക്ഷിണാപഥത്തിൽ വ്യാപിച്ചതിനു ശേഷമാണ് ഈ ദേശവിഭാഗങ്ങൾ ഉത്ഭവിച്ചതെന്നു സ്പഷ്ടമാണല്ലൊ. സാരസ്വതദേശത്ത്, അതായത് സരസ്വതീതീരപ്രദേശത്തു താമസിച്ചിരുന്നവരാകുന്നു സാരസ്വതന്മാർ. അതുപോലെതന്നെ കാന്യകുബ്ജം, മിഥില, ഗൌഡം, ഉത്കലം എന്നീ സ്ഥലങ്ങളിൽ താമസിച്ചിരുന്നവർ യഥാക്രമം കാന്യകുബ്ജരും, മൈഥിലരും, ഗൌഡരും, ഉത്കലരും ആകുന്നു. ആര്യന്മാർ സപ്തസിന്ധുക്കളുടെ തീരങ്ങളിൽനിന്ന് കിഴക്കോട്ടു കിഴക്കോട്ടു നീങ്ങി എന്നുവരികിലും മൂലസ്ഥാനം വിട്ടുമാറാതെ അഷ്ടാദശപുരാണങ്ങളുടെ ഉത്ഭവകാലത്തും സരസ്വതീതീരത്തുതന്നെ താമസിച്ചിരുന്നവരാണ് സാരസ്വതന്മാർ. ക്ഷാമപീഡിതരായ മററു ആര്യന്മാർ വേദങ്ങളേയും നിത്യകർമ്മങ്ങളേയും വിഗണിച്ച് ജീവരക്ഷയ്ക്കായി ദേശാന്തരങ്ങളെ പ്രാപിച്ചകാലത്തും ജന്മഭൂമിയായ ബ്രഹ്മാവർത്തത്തിൽതന്നെ താമസിച്ച് ബഹുവിധങ്ങളായ കായക്ലേശങ്ങൾ അനുഭവിച്ച് വേദങ്ങൾ നശിക്കാനിടയാകാതെ സംരക്ഷിച്ചുപോന്നവരാകുന്നു സാരസ്വതബ്രാഹ്മണർ. മററുദേശങ്ങളിൽ കുടിയേറിപ്പാർത്ത ബ്രാഹ്മണർ തങ്ങളുടെ ജീവിതക്ലേശങ്ങൾക്കിടയിൽ വിസ്മരിച്ചുപോയ വേദത്തേയും വേദാർത്ഥത്തേയും സാരസ്വതന്മാരിൽനിന്നു വീണ്ടും ഗ്രഹിച്ചു എ

ന്നാണ് ഐതിഹ്യം. ദേശാന്തരഗതരായ ബ്രാഹ്മണ ക്ക് വേദത്തെ പുനഃപ്രദാനംചെയ്ത സാരസ്വതമഹർഷി യെ മഹാഭാരതം ശല്യപർവ്വത്തിൽ ഋഷികളിൽവെച്ചു അഗ്രഗണ്യനും ദിവ്യനും തേജസ്വിയും ആയി വർണ്ണി ച്ചിരിക്കുന്നു. ഇപ്പോൾ ഉപലബ്ധമായ യജുർവ്വേദത്തി ന്റെ തൈത്തിരീയസംഹിതയുടെ സ്ഥാപകനും ഈ മഹാൻ ആണത്രെ! ഇന്ദ്രന് ആയുധമുണ്ടാക്കാനായി സ്വന്തം അസ്ഥികളെ പ്രദാനംചെയ്തതായി പറയപ്പെ ടുന്ന ദധീചിമഹർഷിയുടെ പുത്രനാണ് ഈ സാരസ്വതൻ.

സാരസ്വതബ്രാഹ്മണർ ഇപ്പോഴും അധികമായി അധിവസിച്ചുവരുന്നത് പഞ്ചാബിലും കാശ്മീരത്തിലു മാകുന്നു. എന്നാൽ അവരിൽ പലരും കിഴക്കോട്ടും അവിടെനിന്നും തെക്കോട്ടും വ്യാപിച്ച് ബംഗാൾ, ഗുജ റാററ്, രാജപുട്ടാണ, ഡക്കാൻ മുതലായ അനേകം സ്ഥലങ്ങളിൽ താമസം ഉറപ്പിക്കുക ഉണ്ടായിട്ടുണ്ട്. ഇവ രിൽ കൊങ്കണദേശത്തു വന്നു താമസമുറപ്പിച്ചിട്ടുള്ളവ രൊഴിച്ച് മററുള്ളവർ കൊങ്കണബ്രാഹ്മണർ എന്ന സം ജ്ഞയെ അർഹിക്കുന്നില്ലെന്നു സ്പഷ്ടമാണല്ലൊ. കൊങ്ക ണബ്രാഹ്മണർ, സാരസ്വതബ്രാഹ്മണരിൽ ഒരു പ്രത്യേ കദേശത്ത് വന്നു താമസിച്ചവർ മാത്രമാകുന്നു എന്നു താത്പര്യം. മററു സാരസ്വതബ്രാഹ്മണർ അതതു ദേശ ഭേദമനുസരിച്ച് പഞ്ചാബി, കാശ്മീരി, ഹിന്ദി, സിൻ ഡി, ഗുജറാത്തി എന്നീ ഭാഷകളെയാണ് മാതൃഭാഷയാ യി ഉപയോഗിച്ചുവരുന്നത്. കൊങ്കണദേശത്തു താമസ മുറപ്പിച്ചിട്ടുള്ളവരിൽതന്നെയും പലരുടേയും മാതൃഭാഷ മഹാരാഷ്ട്രമാണ്. അതിനാൽ ഈയിടെ പ്രത്യക്ഷപ്പെട്ട

ഒരു പുസ്തകത്തിൽ കാണുമ്പോലെ അത് "സാരസ്വത ഭാഷ"യിലല്ല രചിക്കപ്പെട്ടിട്ടുള്ളതെന്നും പ്രസ്തുത കൊങ്കണഭാഷയിലാണെന്നും സിദ്ധമാകുന്നു. ഇൻഡ്യ മുഴുവൻ വ്യാപിച്ചുകിടക്കുന്ന സാരസ്വതന്മാൎക്ക് പൊതുവിൽ ഒരു മാതൃഭാഷയില്ലാത്തതിനാൽ സാരസ്വതഭാഷ എന്ന വ്യവഹാരംതന്നെ അനുചിതമാകുന്നു. കൊങ്കണദേശത്തിൽ വസിക്കുന്ന സാരസ്വതബ്രാഹ്മണരുടെ ഭാഷ എന്നുള്ള അൎത്ഥത്തിൽ സാരസ്വതഭാഷ എന്നുപയോഗിപ്പാനും നിവൃത്തിയില്ല. കൊങ്കണദേശത്ത് ബ്രാഹ്മണരൊഴിച്ചുള്ള അന്യജാതിക്കാരും അന്യമതക്കാരുംകൂടി ഈ ഭാഷ സംസാരിക്കുന്നവരാകയാൽ ഒരു ബ്രാഹ്മണവൎഗ്ഗത്തിന്റെ പേരുമാത്രം കൂട്ടിച്ചേൎത്ത് സാരസ്വതഭാഷയെന്നു നാമകരണംചെയ്യുന്നത് ഒരിക്കലും യുക്തമല്ലല്ലൊ. ഈ പ്രസക്താനുപ്രസക്തം ഇവിടെ നില്ക്കട്ടെ

---

## അദ്ധ്യായം ൧൧

### "ഗൌഡ"സാരസ്വതർ

ഗൌഡസാരസ്വതബ്രാഹ്മണർ എന്നുള്ള വ്യവഹാരത്തെപ്പററിയും രണ്ടുവാക്കു പറയേണ്ടിയിരിക്കുന്നു. ഗൌഡർ, ദ്രാവിഡർ എന്നീ മഹാവിഭാഗങ്ങളിലുൾപ്പെട്ട ഗൌഡരിൽചേൎന്ന ഒരു ഉപവിഭാഗമാണല്ലൊ സാരസ്വതർ. ഇങ്ങനെ സാരസ്വതരെല്ലാവരുംതന്നെ ഗൌഡരിൽ ഉൾപ്പെട്ടവരാകയാൽ ഗൌഡസാരസ്വതർ എന്നതിൽ ഗൌഡശബ്ദം പുനരുക്തമാകുന്നു. ഗൌഡ

മൈഥിലർ, ഗൌഡകാന്യകുബ്ജർ എന്നും മററും നാം പറയാറുമില്ലല്ലൊ. കാശ്മീരം, പഞ്ചാബ് മുതലായ സ്ഥലങ്ങളിൽ ഗൌഡസാരസ്വതരെന്ന പ്രയോഗം പ്രചാരത്തിലുള്ളതായിക്കാണുന്നതുമില്ല. തങ്ങൾക്കു ചുററുമുള്ള ദ്രാവിഡബ്രാഹ്മണരിൽനിന്നും വ്യാവൎത്തിക്കാനായി ഗൌഡസാരസ്വതബ്രാഹ്മണരെന്നു പറയുന്നു എന്നു സാഹിത്യകുശലൻ എം. ശേഷഗിരിപ്രഭു അവൎകളുടെ പ്രബന്ധത്തിൽക്കാണുന്നു എങ്കിലും ദ്രാവിഡരിൽ സാരസ്വതരെന്നൊരു വിഭാഗമില്ലാത്തതിനാൽ പുനരുക്തമെന്നുള്ള ആക്ഷേപത്തിന് അതു സമാധാനമാകുന്നില്ല. ദക്ഷിണകൎണ്ണാടകത്തിൽ സാരസ്വതബ്രാഹ്മണരിൽ ഉൾപ്പെട്ട ഒരു വിഭാഗക്കാരെ "ഗൌഡസാരസ്വതബ്രാഹ്മണ"രെന്നും മറെറാരു വിഭാഗക്കാരെ കേവലം "സാരസ്വതബ്രാഹ്മണ"രെന്നും വ്യവഹരിക്കുന്ന ഒരു രൂഢിയുള്ളതായിട്ടറിയുന്നു. ഈ രൂഢിയുടെ ആഗമത്തെപ്പററി ചിന്തിക്കുന്നതു് വിദ്വാന്മാൎക്കു് രസകരമായ ഒരു അഭ്യാസമായിരിക്കും. ഏതായാലും സാരസ്വതരെല്ലാവരും ഗൌഡസാരസ്വതരാകയാൽ ഈ രൂഢി യുക്തിയില്ലാത്ത ഒന്നാണെന്നു് സമ്മതിച്ചേ തീരൂ.

ഗൌഡരെന്ന മഹാവിഭാഗത്തിൽതന്നെ സാരസ്വതരെപ്പോലെ ഗൌഡരെന്നുള്ള ഒരു ഉപവിഭാഗംകൂടിയുള്ളതുകൊണ്ടു് ഗൌഡസാരസ്വതർ എന്ന സംജ്ഞ ദ്വരൎത്ഥപ്രതീതിയെക്കൂടി ഉണ്ടാക്കുന്നതാണു്. ഗൌഡരെന്നും സാരസ്വതരെന്നും ഉള്ള രണ്ടു് ഉപവിഭാഗങ്ങൾ കൂടിക്കലൎന്നുണ്ടായവരാണു് ഗൌഡസാരസ്വതരെന്നു് അന്യന്മാർ വിചാരിക്കുന്നെങ്കിൽ അതു ക്ഷന്തവ്യ

മാണല്ലോ. തിരുവിതാംകൂർ ഗൌഡസാരസ്വതബ്രാഹ്മണപരിഷത്തിന്റെ ആലപ്പുഴസമ്മേളനത്തെപ്പററിയുള്ള വിവരണങ്ങൾ ചില ഇംഗ്ലീഷുവൎത്തമാനപ്പത്രങ്ങളിൽ പ്രസിദ്ധപ്പെടുത്തിക്കണ്ടപ്പോൾ ഡൽഹിയിലെ ഗൌഡബ്രാഹ്മണസഭയുടെ സെക്രട്ടറിയായിരുന്ന പണ്ഡിതശാണ്ഡില്യൻ അന്ന് പരിഷത്ത്സെക്രട്ടറിയായിരുന്ന ഇതെഴുതുന്നയാൾക്ക് അയച്ചിരുന്ന ഒരു കത്തിൽ ഗൌഡബ്രാഹ്മണരുടെയും സാരസ്വതബ്രാഹ്മണരുടെയും പൊതുനന്മക്കായി പ്രവൎത്തിക്കുന്ന പരിഷത്തിനെ താൻ അഭിനന്ദിക്കുന്നതായും പരിഷത്തിനെപ്പററിയുള്ള കൂടുതൽ വിവരങ്ങൾ അറിയാനാഗ്രഹിക്കുന്നതായും പ്രസ്താവിച്ചിരുന്നു. ഗൌഡരെന്ന മഹാവിഭാഗത്തെ ഉദ്ദേശിച്ച് ഉപയോഗിച്ചിരിക്കുന്ന ഗൌഡശബ്ദത്തെ അതേപേരോടുകൂടിയ ഉപവിഭാഗത്തിന്റെ സംജ്ഞയായി അദ്ദേഹം തെററിദ്ധരിക്കുകയാണല്ലോ ചെയ്തിട്ടുള്ളതു്. എങ്ങനെ നോക്കിയാലും കൎണ്ണകഠോരമായ "ഗൌഡ" എന്ന അക്ഷരങ്ങളെ തള്ളി സാരസ്വതബ്രാഹ്മണരെന്നും തന്നെ വ്യവഹരിക്കുന്നതു് സുകരവും മനോഹരവുമായിരിക്കുമെന്നു തോന്നുന്നു. ഇനി പ്രകൃതത്തിൽ പ്രവേശിക്കാം.



## അദ്ധ്യായം ൧൨.

### കോങ്കണശബ്ദത്തിന്റെ വ്യുൽപ്പത്തി.

കോങ്കണദേശത്തിൽവന്ന് താമസമുറപ്പിച്ച സാരസ്വതബ്രാഹ്മണരെയാണല്ലോ കോങ്കണബ്രാഹ്മണരെന്നു പറഞ്ഞുവരുന്നതു്. അവരുടെ ചരിത്രത്തെപ്പററി പ്ര

സ്താവിക്കുന്നതിനുമുൻപ് കൊങ്കണദേശത്തെപ്പററിയും അതിൻെറ ചരിത്രത്തെപ്പററിയും കുറഞ്ഞൊന്ന് അറിയുന്നതു നന്നായിരിക്കും. കൊങ്കണശബ്ദത്തിൻെറ വ്യുൽപത്തിയെപ്പററിയുള്ള നാലു ഭിന്നാഭിപ്രായങ്ങളെ സരസ്വതീമണ്ഡലമെന്ന മഹാരാഷ്ട്രഗ്രന്ഥത്തിൽ പ്രസ്താവിച്ചിരിക്കുന്നു. 1. കണം എന്നാൽ ധാന്യം. കുകണം എന്നാൽ കുത്സിതമായ ധാന്യം. അങ്ങനെയുള്ള ധാന്യത്തോടുകൂടിയ ദേശമാകയാൽ കുകണം എന്നും അതിൻെറ അപഭ്രംശമായി കോകണം, കോങ്കണം എന്നും പേരുകൾ ഉണ്ടായി എന്നാണ് ഒരഭിപ്രായം. ധാന്യം സുലഭമായി ലഭിക്കാത്തതുകൊണ്ടാണത്രെ ഈ പേരു സിദ്ധിച്ചതു്. കോങ്കണദേശത്തിൻെറ ഇപ്പോഴത്തെ സ്ഥിതിക്ക് ഈ വ്യുൽപത്തി ഒട്ടും യോജിച്ചതല്ലെങ്കിലും ദുർഭിക്ഷത അധികമായി ഉണ്ടായിരുന്ന ഒരു കാലത്ത് ഈ നാമധേയം ഏർപ്പെട്ടതായിരിക്കാമെന്ന് വാദിക്കാവുന്നതാണ്. എന്നാൽ ഭീഷ്മപർവ്വത്തിൽ കൌകണം, കൌങ്കണം എന്നുള്ള രൂപഭേദങ്ങൾ കാണുന്നുണ്ടെങ്കിലും കുകണം എന്ന രൂപം ഇതുവരെ യാതൊരു ഗ്രന്ഥത്തിലും കണ്ടിട്ടില്ലാത്തതിനാൽ ഈ വ്യുൽപത്തിയെ സ്വീകരിക്കുന്നതു വളരെ ചിന്തിച്ചിട്ടുവേണ്ടിയിരിക്കുന്നു. ഈ അഭിപ്രായത്തെ അധികം വിദ്വാന്മാരും സ്വീകരിച്ചിട്ടില്ലെന്നു മാത്രമല്ല പ്രഥമദൃഷ്ടിയിൽത്തന്നെ ഈ വ്യുൽപത്തി ഒരു കൃത്രിമകല്പനയായി പ്രതിഭാസിക്കുകയും ചെയ്യുന്നു. ധാന്യസമൃദ്ധിയില്ലാത്തതിനാൽ കാലയാപനം ദുഷ്കരമായ ഒരു പ്രദേശമായിരുന്ന കോങ്കണം എന്നു വരികിൽ ഔത്തരാഹന്മാരായ ആര്യന്മാർ അവിടെവന്നു താമസം ഉറപ്പിക്കുന്നതു

അസംഭവ്യമാണെന്ന ശേഷഗിരിപ്രഭു അവർകൾ അഭിപ്രായപ്പെട്ടുവെങ്കിലും കൌകണം, കൌങ്കണം എന്നീ രൂപങ്ങൾ കുകണം, കോകണം, കോങ്കണം എന്നിവയിൽനിന്നുണ്ടായ തദ്ധിതരൂപങ്ങൾ ആയിരിക്കാമെന്ന് അദ്ദേഹം സമാധാനിക്കുന്നുണ്ട്. ഈ വ്യുൽപത്തി അനുസരിച്ചു നോക്കിയാൽ കോങ്കണശബ്ദത്തിൽ 'ങ'കാരം എങ്ങനെ കടന്നുകൂടി എന്നുള്ളതിന് യാതൊരു സമാധാനവും കാണുന്നില്ല എന്നുള്ളതിനെ പ്രത്യേകം ഓർക്കേണ്ടതാണ്. കാമസൂത്രഭാഷ്യത്തിൽ കാണുന്ന കുങ്കണം, കുങ്കുണം എന്നീ രൂപങ്ങളിലും മഹമ്മദീയ ഗ്രന്ഥകാരന്മാർ ഉപയോഗിച്ചിട്ടുള്ള കെംകെം, കംകൻ, കൊംകം എന്നീ രൂപങ്ങളിലും പ്രഥമാക്ഷരത്തിൽ അനുനാസികമുള്ളതുകൊണ്ടും, കുകണമെന്നുള്ള രൂപം യാതൊരിടത്തും കാണുന്നില്ലാത്തതുകൊണ്ടും ഈ അഭിപ്രായത്തിനു വലിയ പ്രാബല്യമില്ലെന്നു വീണ്ടും പറഞ്ഞുകൊള്ളുന്നു. 2. സരസ്വതീമണ്ഡലത്തിൽ പ്രസ്താവിച്ചിരിക്കുന്ന രണ്ടാമത്തെ അഭിപ്രായം താഴെ പറയുംപ്രകാരമാണ്. ശ്രീപരശുരാമന്റെ മാതാവായ രേണുകയുടെ അപരനാമധേയമാണ് കോങ്കണാ എന്നത്. ശ്രീപരശുരാമൻ പിതൃനിയോഗത്താൽ, അപരാധിനിയായ മാതാവിനെ വധിച്ചപ്പോൾ പ്രീതനായ പിതാവ് അഭീഷ്ടമായ വരം ചോദിക്കാനാവശ്യപ്പെട്ടതനുസരിച്ച് മാതാവിന്റെ പുനർജ്ജീവനത്തെ സാധിച്ച ആ മഹർഷിവര്യൻ മാതൃപ്രീതിയ്ക്കായി സൃഷ്ടിച്ച രാജ്യമാകയാൽ കോങ്കണമെന്നു പേരുണ്ടായിപോൽ. ഇതിനെ സ്വീകരിക്കുന്നപക്ഷം കോങ്കണശബ്ദത്തിന്റെ വ്യുൽപത്തി പിന്നെയും ദുർഗ്ഗ്രഹമായിത്തന്നെയിരിക്കുന്നു എന്നു

മാത്രമല്ല വ്യക്തികളുടെ നാമങ്ങളിൽനിന്ന് ദേശനാമങ്ങളുണ്ടാകുന്നതു സ്വതേ അസംഭവ്യവും സംസ്കൃതത്തിൽ അസാധാരണവുമാകുന്നു. ചില കോശഗ്രന്ഥങ്ങളിൽ കോങ്കണദേശത്തിൽ ഭവിച്ചതിനാൽ രേണുകയ്ക്ക് കോങ്കണാ എന്നു പേരുണ്ടായി എന്നു പ്രസ്താവിച്ചുകാണുന്നതിനാൽ യഥാൎത്ഥത്തിൽ രേണുകയിൽനിന്ന് ദേശത്തിനോ, അതല്ല ദേശത്തിൽനിന്ന് രേണുകയ്ക്കോ ഈ സംജ്ഞ സിദ്ധിച്ചത് എന്നു സന്ദിഗ്ദ്ധമായും ഇരിക്കുന്നു. ഈ വ്യുൽപത്തിയും സഹ്യമാണെന്നു തോന്നുന്നില്ല. 3. കോങ്കണദേശത്തിലെ ജനങ്ങൾ ആലസ്യംകൊണ്ട് കണ്ണുചിമ്മി കോട്ടുവാ ഇടുന്നതുകൊണ്ട് ഈ പേരു സിദ്ധിച്ചു എന്നാണ് മൂന്നാമത്തെ അഭിപ്രായം. "കോംഇതികണന്തി അത്ര ഇതി കോങ്കണാഃ" എന്നാണ് ഈ അഭിപ്രായമനുസരിച്ചുള്ള വിഗ്രഹവാക്യം. കോങ്കണദേശവാസികൾ സ്വതേ അലസന്മാരല്ലായ്കയാൽ ഈ അഭിപ്രായവും സ്വീകാൎയ്യമല്ല. ദേശനാമങ്ങൾ സാധാരണയായി ഉണ്ടാകുന്നത് അതാതു കാലത്തെ ദേശവാസികളിൽ നിന്നാകയാൽ ഏതോ ഒരു കാലത്ത് ഇവർ അലസരായിരുന്നിരുന്നാൽതന്നെയും ഇവരിൽനിന്നും കാലാന്തരത്തിൽ ഈ നാമധേയം ഉണ്ടായി എന്നു വിചാരിക്കാൻ ന്യായമില്ല. 4. മേൽപറഞ്ഞ മൂന്നഭിപ്രായങ്ങളേയും തള്ളിക്കളഞ്ഞിട്ട് സരസ്വതീമണ്ഡലകാരൻ സ്വീകരിക്കുന്നത് വേറെ ഒരു അഭിപ്രായമാണ്. 'കോല'വൎഗ്ഗക്കാർ നിവസിച്ചുവരുന്ന ദേശത്തെ കോലവണം എന്നും 'ഗോണ്ട'വൎഗ്ഗക്കാർ നിവസിച്ചുവരുന്ന ദേശത്തെ ഗോണ്ടവണമെന്നും പറഞ്ഞുവരുന്നതുപോലെ കോങ്കവൎഗ്ഗക്കാരുടെ വനം "കോങ്കവനം"

ആയി എന്നും അതു് അപഭ്രംശിച്ചു് കോങ്കവണമെന്നും ഒടുവിൽ കോങ്കണമെന്നും പേരുണ്ടായി എന്നുമാണു് ഈ മതം. ആൎയ്യന്മാർ ദക്ഷിണാപഥത്തിൽ പ്രവേശിച്ചകാലത്തു് കേവലം അരണ്യപ്രായമായിക്കിടന്ന ആ പ്രദേശത്തു് കോലർ മുതലായ അപരിഷ്കൃതവൎഗ്ഗക്കാർ വസിച്ചിരുന്നു എന്നു മാത്രമല്ല ഇപ്പോഴും മൈസൂർപ്രാന്തത്തിൽ സഹ്യാദ്രിയുടെ സമീപത്തായി കൊങ്ങർ എന്ന അപരിഷ്കൃതജാതിക്കാർ പാൎത്തുവരുന്നതുമുണ്ടു്. വകാരത്തോടു കൂടിയ കോങ്കവണം മുതലായ രൂപങ്ങൾ യാതൊരിടത്തും കാണുന്നില്ലെന്നു മാത്രമല്ല അതിലെ വകാരം എങ്ങനെ ലോപിച്ചുവെന്നുള്ളതിന് യാതൊരു സമാധാനവും കാണുന്നില്ല. അതിനാൽ സരസ്വതീമണ്ഡലകാരൻ അംഗീകരിച്ചിരിക്കുന്ന ഈ അഭിപ്രായത്തെ ശേഷഗിരിപ്രഭു അവർകൾ അനുമോദിക്കുന്നില്ല. കോങ്ങന്മാർ യാതൊരു കാലത്തും കോങ്കണദേശത്തെ അഭിവ്യാപിച്ചു വസിച്ചിരുന്നതായി യാതൊരു രേഖയും ഇല്ലെന്നു് ഡാക്ടർ ച്യവൻ ചൂണ്ടിക്കാണിക്കുകയും ചെയ്യുന്നുണ്ടു്.

കോങ്കണശബ്ദത്തിന്റെ വ്യുൽപത്തിയെപ്പററിയുള്ള വേറെ ചില അഭിപ്രായങ്ങൾ All India Saraswat എന്ന ത്രിമാസികയിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ഡാക്ടർ ച്യവൻ എന്ന പണ്ഡിതന്റെ കോങ്കണവും കോങ്കണഭാഷയും എന്ന ലേഖനപരമ്പരയിൽ പ്രസ്താവിച്ചു കാണുന്നുണ്ടു്. 5. നിരപ്പില്ലാത്ത ഭൂമി എന്നൎത്ഥമുള്ള 'കൊങ്കു' എന്ന കൎണ്ണാടകശബ്ദത്തിൽനിന്നു കോങ്കണശബ്ദം ഉണ്ടായി എന്നാണു് ഒരു അഭിപ്രായം. കൊങ്കു

എന്ന പദത്തിന് "വക്രമായ" എന്നുകൂടി അൎത്ഥമുണ്ട്. മിക്ക ഭൂഭാഗങ്ങളും പ്രായേണ നിരപ്പില്ലാത്തവയും വക്രങ്ങളുമാകയാൽ കൊങ്കണദേശത്തിനുമാത്രം ഈ ഉപാധിയെ ആധാരമാക്കി ആ പേരു സിദ്ധിച്ചുവെന്നു വിചാരിക്കുന്നതു ശരിയല്ലെന്നു ഡാക്ടർ ഛ്യവൻ പറയുന്നു. കൎണ്ണാടകഭാഷയിൽനിന്നും കോങ്കണദേശത്തിന് ആ പേരു സിദ്ധിക്കണമെങ്കിൽ അതു സിദ്ധിച്ചകാലത്തു കൎണ്ണാടകൎക്ക് അവിടെ പ്രാധാന്യവും പ്രാബല്യവും ഉണ്ടായിരിക്കേണ്ടതാണല്ലൊ. എന്നാൽ പ്രസിദ്ധജ്യോതിശ്ശാസ്ത്രജ്ഞനായ വരാഹമിഹിരൻ ജീവിച്ചിരുന്ന 6-ാംശതകത്തിന്റെ പൂൎവ്വാൎദ്ധത്തിൽതന്നെ കോങ്കണശബ്ദം ധാരാളം പ്രചാരത്തിൽ വന്നിരുന്നുവെന്നു കാണുന്നു. എ. ഡി. 584-ലെ ഒരു താമ്രശാസനത്തിൽ കോങ്കണശബ്ദവും ആ ദേശത്തിന്റെ തലസ്ഥാനത്തിന്റെ പേരായിരുന്ന പുരി എന്ന ശബ്ദവും ഉപയോഗിച്ചിട്ടുള്ളതായി കാണുന്നു. ആ കാലത്ത് കൎണ്ണാടകരാജാക്കന്മാർ കോങ്കണരാജ്യമാക്രമിക്കുന്നതിനെപ്പററി വിചാരിക്കുകപോലും ചെയ്തിട്ടുണ്ടായിരുന്നില്ല. കീൎത്തിവൎമ്മാവെന്ന കൎണ്ണാടകരാജാവ് ആറാം ശതകത്തിന്റെ ഉത്തരാൎദ്ധത്തിലാണ് കോങ്കണദേശം ആക്രമിച്ചതു്. ഈ കാരണംകൊണ്ടും കൎണ്ണാടകരാണ് കോങ്കണദേശത്തിന് ആ പേരു കൊടുത്തതു് എന്നു വിചാരിക്കാൻ പാടില്ലെന്നു ഡാക്ടർ ഛ്യവൻ സമൎത്ഥിക്കുന്നു. ചാലൂക്യരുടേയോ കദംബരുടേയോ അധീനതയിൽ ഒരിക്കലും വന്നിട്ടില്ലാത്ത സൌരാഷ്ട്രം, ബൎബ്ബരം മുതലായ ഉത്തരദേശങ്ങളിലും ഈ പേർ എങ്ങനെ പ്രചാരത്തിൽ വന്നുവെന്നും അദ്ദേഹം ചോദിക്കുന്നു. ഉത്തരകൊങ്കണം

തന്നെയും 7-ാംശതകംവരെ കണ്ണാടകേന്ദ്രന്മാരായ മൌൎയ്യന്മാർ, ആന്ധ്രഭൃത്യന്മാർ, ക്ഷത്രപന്മാർ മുതലായ രാജവംശക്കാരുടെ കീഴിലാണല്ലോ ഇരുന്നിരുന്നതും. 6. മല എന്നൎത്ഥമുള്ള 'കോഹ്'', കുഴി എന്നൎത്ഥമുള്ള 'കൻദ്'', എന്നീ പെൎഷ്യൻഭാഷയിലെ രണ്ടു ശബ്ദങ്ങൾചേൎന്നു കോങ്കണശബ്ദമുണ്ടായി എന്നു ചിലർ പറയുന്നു. "മലയ്ക്കു കീഴായിക്കിടക്കുന്ന താഴ്ന്നപ്രദേശം" എന്ന അന്വൎത്ഥതയേയും അവർ ചൂണ്ടിക്കാണിക്കുന്നു. എന്നാൽ പെൎഷ്യ മുതലായ രാജ്യങ്ങളുമായി കോങ്കണദേശത്തിനു വ്യാപാരസംബന്ധം അധികപ്പെട്ടിരുന്ന ഒരു കാലത്താണല്ലൊ ഈ ശബ്ദം ഉത്ഭവിക്കേണ്ടതു് കോങ്കണതീരത്തിലെ തുറമുഖങ്ങളിൽനിന്നു മൂവായിരം കൊല്ലം മുമ്പുമുതല്ക്കേ ഇൻഡ്യയിലെ ഉൽപന്നങ്ങൾ പാശ്ചാത്യരാജ്യങ്ങളിലേക്കു കയററുമതി ചെയ്യപ്പെട്ടിരുന്നുവെന്നുള്ളതു് ശരിതന്നെ. ബി. സി. 1016-നും 976-നുംമദ്ധ്യേ ജീവിച്ചിരുന്ന സോളമൻ എന്ന യഹൂദരാജാവുകൂടിയും ഇവിടെനിന്നും ചരക്കുകൾ കൊണ്ടുപോയിരുന്നതായി പറയപ്പെടുന്നു. എന്നാൽ അക്കാലത്തെന്നുമാത്രമല്ല ക്രിസ്ത്വാബ്ദത്തിൻെറ ആരംഭകാലത്തുപോലും കോങ്കണദേശം "അപരാന്തം" എന്ന നാമധേയത്താലാണു് അറിയപ്പെട്ടിരുന്നതു്. ക്രിസ്തുവിനുശേഷം അഞ്ചാംശതകത്തിൽ ജീവിച്ചിരുന്നു എന്നു വിശ്വസിക്കപ്പെട്ടുവരുന്ന കാളിദാസമഹാകവിപോലും രഘുവംശത്തിൽ അപരാന്തമെന്നുള്ള നാമധേയത്തെയാണു് ഉപയോഗിക്കുന്നതു്.

അവകാശം കിലോദനപാൻ
രാമായാഭ്യർത്ഥിതോ ദദൌ
അപരാന്തമഹീപാല
വ്യാജേന രഘവേ കരം.

(രഘുവംശം)

അതിനാൽ പെർഷ്യയും ഇൻഡ്യയുംതമ്മിൽ വാണിജ്യം ധാരാളമായി നടന്നുകൊണ്ടിരുന്നകാലത്തു് കൊങ്കണശബ്ദം ഉത്ഭവിച്ചിട്ടേ ഇല്ലായിരുന്നു എന്നു് ഇതിൽനിന്നു മനസ്സിലാക്കാമല്ലൊ. അതിനാൽ പെർഷ്യൻഭാഷയിൽനിന്നും കൊങ്കണശബ്ദം ഉത്ഭവിച്ചുവെന്നുള്ള സിദ്ധാന്തത്തേയും നിരാകരിക്കേണ്ടിയിരിക്കുന്നു. 7. ഗോവാരാജ്യത്തിന്റെ തെക്കെഅറ്റത്തു കാൺകോൺ എന്ന ഒരു ഗ്രാമമുണ്ടു്. അതിനു് ഈ പേർ എങ്ങിനെ സിദ്ധിച്ചു എന്നു് അറിയാൻ യാതൊരു നിവൃത്തിയുമില്ല. ഒരുവിധത്തിലും പ്രാധാന്യമില്ലാത്ത ഈ ഗ്രാമത്തിന്റെ നാമധേയത്തിൽനിന്നും ദേശത്തിനു് കോങ്കണമെന്ന പേരു സിദ്ധിച്ചതാണെന്നു വിചാരിപ്പാനും ന്യായം കാണുന്നില്ല. അതിനാൽ അപ്രകാരമുള്ള ചിലരുടെ അഭിപ്രായവും ആദരണീയമായിത്തോന്നുന്നില്ല. 8. ഡാക്ടർ ച്യവൻ സ്വന്തമായി പുറപ്പെടുവിച്ചിട്ടുള്ള ഒരു പുതിയ അഭിപ്രായം രസകരമായ ഒന്നാണു്. കോങ്കണദേശത്തു് കേരവൃക്ഷങ്ങൾ സമൃദ്ധിയായി ഉണ്ടാകുന്നുണ്ടു്. ആര്യന്മാർ ആദ്യമായി അവിടെ വന്നപ്പോൾ ഈ വൃക്ഷങ്ങളുടെ സമൃദ്ധി ഇപ്പോഴത്തേതിലും കൂടുതലായിരുന്നു എന്നു ച്യവൻ ഊഹിക്കുന്നു. ഭൂമിയുടെ കല്ലും മലയും നിറഞ്ഞ സ്ഥിതികൊണ്ടും നദികൾക്കു നീളവും ആഴവും കുറഞ്ഞിരിക്കുന്ന സംഗതി

കൊണ്ടും കാലയാപനം അത്ര സുലഭമല്ലാതിരുന്ന അവിടത്തെ ആദിമനിവാസികൾ ദേഹപോഷണത്തിന് അത്യന്തം ഉപകരിക്കുന്നതായ മധുരക്കള്ളിനേയും ക്ഷീണം തീക്കുന്നതായ ലഹരിയുള്ള മദ്യത്തേയും ധാരാളമായി ഉപയോഗിച്ചിരുന്നു എന്നും അദ്ദേഹം അനുമാനിക്കുന്നു. മദ്യം പുളിപ്പിക്കാൻ ഉപയോഗിക്കുന്ന ദ്രവ്യത്തിനു സംസ്കൃതത്തിലുള്ള പേരാണ് കിണ്വം. ആൎയ്യന്മാർ ആദ്യമായി അപരാന്തത്തിൽ വന്ന് ആദിമനിവാസികളുമായി ഇടപെട്ടപ്പോൾ ഈ മദ്യോൽപാദകദ്രവ്യം എന്താണ് എന്നുള്ള അൎത്ഥത്തിൽ "കിം കിണ്വം?" എന്നു ചോദിച്ചു എന്നും അതിൽനിന്നു കിംകിണ്വം, കിംകിണം, കൊങ്കണം എന്നുള്ള ദേശനാമം സിദ്ധിച്ചു എന്നും അദ്ദേഹം വാദിക്കുന്നു. ഇതെന്താണ് എന്നു സായ്പ് ഇംഗ്ലീഷിൽ ചോദിച്ചതിനെ തെററിദ്ധരിച്ചു ചോകത്തി താൻ വില്ക്കാനായി വെച്ചിരുന്ന അണ്ടി "കാശിനെട്ട്" എന്നു വിലപറഞ്ഞതിൽനിന്ന് ആ പദാൎത്ഥത്തിനു "ക്യാഷുനട്ട്" എന്നുള്ള പേരുണ്ടായി എന്നും, കൊച്ചിക്കായലിലുള്ള രണ്ടു ചെറിയ തുരുത്തുകളുടെ ഇടയ്ക്കായി തെങ്ങിൽനിന്നും ഉണങ്ങിവീണ ഒരു ഓലമടലിനെ ഇരുകരകളിലും നിന്നിരുന്ന രണ്ടു സ്ത്രീകൾ അങ്ങോട്ടുമിങ്ങോട്ടും പിടിച്ചുവലിച്ചപ്പോൾ അവസാനത്തിൽ മടൽ ഒരു കരയിലേക്കു പോന്നതിനാൽ ആ തുരുത്തിന് "പോന്നിക്കര" "പോഞ്ഞിക്കര" എന്നും മറെറ കരയിൽനിന്ന സ്ത്രീ അതിനെ വിട്ടതിനാൽ ആ തുരുത്തിനു "വിട്ടോരുത്തി", "വെണ്ടുരുത്തി" എന്നും പേരുകളുണ്ടായി എന്നും പറയുന്ന കൂട്ടത്തിലേ ഡാക്ടർ ഗ്യവൻ അവർകളുടെ ഈ അഭിപ്രായ

ത്തെ ഗണിക്കുവാൻ നിവൃത്തിയുള്ളൂ. 9. ഗുണ്ടർട്ടുസായ്പു തൻെറ മലയാളനിഘണ്ടുവിൽ കൊങ്കണശബ്ദത്തെ കൊങ്ങർ എന്ന അപരിഷ്കൃതജാതിക്കാരുടെ നാമധേയത്തിൽ നിന്നുതന്നെ വ്യുൽപാദിപ്പിക്കുന്നു. എന്നാൽ "കൊങ്കുവണ"ത്തിൽനിന്നും കൊങ്കണമുണ്ടായി എന്നു സമർത്ഥിക്കാൻ ശ്രമിക്കാതെ "കൊങ്ങ + അണ" അതായതു് കൊങ്ങരുടെ ആശ്രയസ്ഥാനം എന്നുള്ള അർത്ഥത്തിൽ കൊങ്ങണശബ്ദം ഉണ്ടായി എന്നാണു് അദ്ദേഹത്തിൻെറ അഭിപ്രായം. ഇതു സ്വീകാര്യമാണെങ്കിൽ തലയുടെ ആശ്രയം തലയണ എന്നതുപോലെ കൊങ്ങരുടെ ആശ്രയം കൊങ്ങണ എന്നു കല്പിക്കുകയും അനുസ്വാരം സംസ്കൃതീകരണംകൊണ്ടു വന്നതാണെന്നു സമാധാനിക്കുകയും ചെയ്യേണ്ടിയിരിക്കുന്നു. അണ എന്ന ദ്രാവിഡശബ്ദം കൂടിച്ചേൎന്നു കൊങ്കണശബ്ദം ഉണ്ടായി എന്നുള്ള ഈ അഭിപ്രായത്തിനു്, കൊങ്കു എന്ന കൎണ്ണാടകശബ്ദത്തിൽനിന്നു ആ ദേശനാമമുണ്ടായി എന്നുള്ളതിനു ബാധകമായി പ്രസ്താവിച്ചിട്ടുള്ള സംഗതികളെല്ലാം ബാധകമായിരിക്കുന്നുണ്ടു്. ഇപ്പോഴും പശ്ചിമതീരത്തു കൊങ്ങന്മാർ വസിക്കുന്നില്ലാത്തതിനാൽ ഏതോ പൂൎവ്വകാലത്തു് അവർ അവിടെ താമസിച്ചിരുന്നിരിക്കണമെന്നുള്ള നിരാധാരമായ ഒരു ഊഹത്തെ മാത്രമാണു് ഈ അഭിപ്രായത്തെ സാധൂകരിക്കാനായി ശരണീകരിക്കേണ്ടിയിരിക്കുന്നതു്. കോയമ്പത്തൂർ, മൈസൂർ, കൂൎഗ്ഗ് എന്നീ രാജ്യങ്ങളിലെ ചില ഭാഗങ്ങളെ ഉള്ളടക്കിയിരുന്ന പ്രദേശത്തിനു കോങ്ങന്മാരുടെ രാജ്യമെന്നുള്ള അർത്ഥത്തിൽ കൊങ്ങരാജ്യം എന്നു പേരുണ്ടായിരുന്ന സ്ഥിതിക്കു് അതേ അർത്ഥത്തിൽ വേറെ

ഒരു പ്രദേശത്തിനു കൊങ്കണം എന്ന പേരുണ്ടായി എന്നു വിചാരിക്കുവാൻ ഔചിത്യബുദ്ധി അനുവദിക്കുന്നില്ല. ഏതായാലും ഗുണ്ടർട്ടുസായ്പിന്റെ ഈ അഭിപ്രായത്തെത്തന്നെയാണു ശേഷഗിരിപ്രഭു അവർകളും ആദരിക്കുന്നത്. കാളിദാസന്റെ കാലത്തുപോലും കൊങ്കണശബ്ദം പ്രചാരത്തിൽ വന്നിട്ടില്ലായിരുന്നു എന്നുള്ള സംഗതി ഓർക്കാതെയായിരിക്കണം അദ്ദേഹം ഈ അഭിപ്രായത്തോടു യോജിച്ചതെന്നു തോന്നുന്നു. മഹാഭാരതത്തിൽ കൊങ്കണശബ്ദം കാണുന്നുണ്ടല്ലൊ എന്നുള്ള വാദത്തിന് ഇതിനു മുൻപുതന്നെ സമാധാനം പറഞ്ഞുകഴിഞ്ഞിട്ടുണ്ടല്ലൊ.

കുറേക്കൂടി വ്യാപകമായ ഒരർത്ഥത്തിലും കൊങ്കണശബ്ദത്തെ പുരാതനഗ്രന്ഥങ്ങളിൽ ഉപയോഗിച്ചിട്ടുള്ളതായിക്കാണുന്നുണ്ട്. അങ്ങനെ ഉപയോഗിക്കുമ്പോൾ വടക്കു കറാച്ചിമുതൽ തെക്കു കന്യാകുമാരിവരെയുള്ള പരശുരാമക്ഷേത്രത്തെ മുഴുവനും കൊങ്കണശബ്ദംകൊണ്ടു ഗ്രഹിക്കേണ്ടതാണ്. ഈ പ്രദേശത്തെ ഏഴായി വിഭജിച്ച് അവയെ പൊതുവിൽ 'സപ്തകൊങ്കണ'ങ്ങളെന്നു വ്യവഹരിച്ചുവന്നിരുന്നു. ചാലൂക്യവംശജനായ ജയസിംഹരാജാവ് ശകവർഷം 956-ൽ (എ. ഡി. 1034-ൽ) എഴുതിച്ച ഒരു ശിലാശാസനത്തിൽ അദ്ദേഹം സപ്തകൊങ്കണങ്ങളെ ജയിച്ചതായി പ്രസ്താവിച്ചിരിക്കുന്നു. അവയുടെ പേരുകൾ സഹ്യാദ്രിഖണ്ഡത്തിൽ കാണുന്നതു താഴെക്കാണുന്നതുപോലെയാണ്.

കേരളാശ്ച തുലംഗാശ്ച
തഥാ സൌരാഷ്ട്രവാസിനഃ

കൊങ്കണാഃ കരഹാടാശ്ച
കരനാടാശ്ച ബർബ്ബരാഃ
ഇത്യേതേ സപ്തദേശാ യേ
കൊങ്കണാഃ പരികീർത്തിതാഃ.

(ഉത്തരരഹസ്യം അ: 6. ശ്ലോ: 47, 48)

ഇവയിൽ കേരളം മലയാളവും, തുലംഗം തുളുനാടും, കരനാടം കർണ്ണാടകദേശവും, കൊങ്കണം സാക്ഷാൽ കൊങ്കണവും, സൌരാഷ്ട്രം ഇപ്പോഴത്തെ കത്തിയവാർ രാജ്യവും ആകുന്നു. കരഹാടം ഇപ്പോഴം കർഹാഡ് എന്നു പറഞ്ഞുവരുന്ന പ്രദേശമാകുന്നു. കത്തിയവാറിനു വടക്കു പടിഞ്ഞാറുമായി കിടന്നതും ഹസ്തിനാപുരത്തിനു സമീപത്തുനിന്നുവന്ന ബർബ്ബരന്മാരെന്ന അപരിഷ്കൃതവർഗ്ഗക്കാർ അധിവസിച്ചിരുന്നതും ആയ ദേശത്തിനു കൊടുത്തിരുന്ന പേരാകുന്നു ബർബ്ബരം. തുലംഗം ആന്ധ്രദേശമാണെന്നുള്ള ഡാക്ടർ ഷ്യവൻെറ അഭിപ്രായം, തുലംഗവും തെലുങ്കും ഒന്നാണെന്നുള്ള പ്രമാദത്തിൽനിന്ന് ഉത്ഭവിച്ചിട്ടുള്ളതാകയാൽ സ്വീകാര്യമല്ല. ആന്ധ്രദേശം അഥവാ തെലുങ്കുനാട്ട് പശ്ചിമതീരം സമീപിച്ചു കിടക്കുന്ന ഒരു ദേശമേ അല്ലല്ലൊ. ഏതൊ നമ്പൂരിയുടെ മനോധർമ്മത്തിൽനിന്നു ജനിച്ചതും മലയാളത്തിൽ നടപ്പുള്ളതുമായ

കാരാടഞ്ച വിരാടഞ്ച
മാരാടം കോങ്കണം തഥാ
ഹവ്യഗം തൌളവം ചൈവ
കേരളം ചേതി സപ്തകം.

എന്നുള്ള ശ്ലോകം പ്രഥമദൃഷ്ടത്തിൽതന്നെ ത്യാജ്യമാകുന്നു. സംസ്കൃതത്തിൽ ദേശനാമങ്ങൾ പുല്ലിംഗബഹുവചനത്തിൽ അല്ലാതെ ഉപയോഗിക്കാറില്ലാത്തതിനാൽ ഈ ശ്ലോകം അക്ഷരജ്ഞനായ ഒരാളുടെ കൃതിയാണെന്നുപോലും തോന്നുന്നില്ല. മഹാരാഷ്ട്രത്തിന് മാരാടമെന്നും കരഹാടത്തിന് കാരാടമെന്നും ഉള്ള രൂപങ്ങൾ സംസ്കൃതത്തിൽ ഉപലഭ്യങ്ങളല്ല. വിന്ധ്യന്റെ വടക്കുള്ള വിരാടത്തേയും സഹ്യാദ്രിക്കു കിഴക്കുള്ള മഹാരാഷ്ട്രത്തേയും സപ്തകോങ്കണങ്ങളിൽ ഉൾപ്പെടുത്തിയിട്ടുള്ളതും സാഹസംതന്നെ. ഈ ശ്ലോകം കേവലം പ്രാസഭ്രാന്തനായ ഒരു നമ്പൂതിരിയുടെ കൃത്രിമകല്പനയായിരിക്കുവാനേ ഇടയുള്ളു. വ്യാപ്യമായ അർത്ഥത്തിൽ ഉള്ള കൊങ്കണദേശം സപ്തകൊങ്കണങ്ങളുടെ പ്രായേണ മദ്ധ്യഭാഗത്താണ് സ്ഥിതിചെയ്യുന്നത്. അതിനു തെക്കായി ക്രമേണ കർണ്ണാടകം അഥവാ ഹവ്യഗം, തൌളവം, കേരളം എന്നീ ദേശങ്ങൾ സ്ഥിതിചെയ്യുന്നു. ചിലപ്പോൾ ഗോകർണ്ണംമുതൽ കന്യാകുമാരിവരെയുള്ള സ്ഥലത്തെ, അതായത് കർണ്ണാടകം, തൌളവം, മലയാളം ഈ മൂന്നും ഉൾപ്പെട്ട പ്രദേശത്തെ ഉൾപ്പെടുത്തിയും കേരളമെന്ന് ഈ ദിക്കിൽ വ്യവഹരിക്കാറുണ്ട്. പരശുരാമൻ ഗോകർണ്ണത്തുനിന്നും എറിഞ്ഞ ആയുധം കന്യാകുമാരിയിൽചെന്നു വീഴുകയും അത്രയും സ്ഥലത്തുനിന്ന് സമുദ്രം പിൻവാങ്ങി കരവെച്ചുകൊടുക്കുകയും ചെയ്തു എന്നുള്ളതാണ് ഈ വ്യവഹാരത്തിനടിസ്ഥാനമായ ഐതിഹ്യം. എന്നാൽ പശ്ചിമതീരത്തെ മുഴുവൻ രാമക്ഷേത്രമെന്നു പറഞ്ഞുവരാറുള്ളതുകൊണ്ട് ഈ ഐതിഹ്യത്തിന്റെ സാധുത്വം ചിന്തനീയമാകുന്നു. ഭൂഗർഭത്തിലുള്ള

ചില ചലനങ്ങളുടെ ഫലമായി സമുദ്രത്തിൽനിന്നും പൊങ്ങി വിജനമായി കിടന്നിരുന്ന ഭൂഭാഗത്തെ ശ്രീപരശുരാമൻ ആദ്യമായി കണ്ടുപിടിച്ചതിനെ രൂപകരീത്യാ വിവരിക്കുന്നതാണ് ഈ ഐതിഹ്യം എന്ന് ചരിത്രകാരന്മാർ അഭിപ്രായപ്പെടുന്നു. യഥാർത്ഥം ഐതിഹ്യമോ ചരിത്രകാരന്മാരുടെ അഭിപ്രായമോ ഏതായിരുന്നാലും അതിന്റെ വ്യാപ്തിയിൽനിന്ന് ഗോകർണ്ണത്തിനു വടക്കുള്ള പശ്ചിമതീരവിഭാഗത്തെ ഒഴിക്കുന്നതിന് രാമക്ഷേത്രമെന്നും സപ്തകൊങ്കണങ്ങളെന്നും മററുമുള്ള വ്യവഹാരം ബാധകമായിരിക്കുന്നുണ്ട്.



സാക്ഷാൽ കൊങ്കണദേശം വടക്ക് സോപാരാപട്ടണത്തിനടുത്തുള്ള വൈതരണി നദിമുതൽ തെക്ക് ഗോകർണ്ണത്തിനടുത്തുള്ള ഗംഗാവലീനദിവരെയും സഹ്യാദ്രിയുടേയും സമുദ്രത്തിന്റേയും മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന ഭൂഭാഗമാകുന്നു. ഇതിനെ ഉത്തരകൊങ്കണം, മദ്ധ്യകൊങ്കണം, ദക്ഷിണകൊങ്കണം എന്നിങ്ങനെ മൂന്നായി വിഭജിക്കാവുന്നതാണ്. അങ്ങനെ ഭാഗിച്ചാൽ വടക്ക് രാജപൂർ താലൂക്കിലുള്ള ചാരെപട്ടണത്തിനും, തെക്ക് ഗോവായുടെ വടക്കേ അതിർത്തിക്കും മദ്ധ്യത്തിലുള്ള സ്ഥലം മദ്ധ്യകൊങ്കണവും അതിനു വടക്കും തെക്കുമുള്ള ഭാഗങ്ങൾ യഥാക്രമം ഉത്തരകൊങ്കണവും ദക്ഷിണകൊങ്കണവുമായിരിക്കും. കൊങ്കണത്തെ ഉത്തരം ദക്ഷിണം എന്നിങ്ങനെ ആകെ രണ്ടായിട്ടാണ് ഭാഗിക്കുന്നതെങ്കിൽ അവയുടെ മദ്ധ്യത്തിലുള്ള അതിർത്തി രാജപൂർനദിയായിരിക്കും. ബ്രിട്ടീഷ്‌രാജ്യഭരണം ഏർപ്പെട്ടതിൽ പിന്നീടുള്ള വ്യവഹാരമനുസരി

ച്ച് വടക്ക് ദമൻഗംഗാനദിമുതൽ തെക്ക് ഗോവായുടെ തെക്കോട്ടുള്ള സ്ഥലത്തെയാണ് കൊങ്കണം എന്നു വ്യവഹരിച്ചുവരുന്നതു്. ഇതിൽ ബോംബെപ്രസിഡൻസിയിലെ ഥാനാ, കൊലാബാ, രത്നഗിരി എന്നീ ജില്ലകളും നാൎത്ത് ക്യാനറാജില്ലയിൽ സഹ്യാദ്രിക്കു പടിഞ്ഞാറുള്ള തീരപ്രദേശവും ജവാർ, ജാൻജിറ, സാവന്തവാടി എന്നീ നാട്ടുരാജ്യങ്ങളും പോർട്ടുഗീസുകാരുടെ വകയായ ഗോവായും ഉൾപ്പെടും. ഗോവായുടെ പ്രാചീനനാമധേയം ഗോവരാഷ്ട്രം, ഗോരാഷ്ട്രം, ഗോപരാഷ്ട്രം എന്നും ഗോമന്തകമെന്നും ആയിരുന്നു. ഗോകൎണ്ണംമുതൽ തെക്കോട്ട് ദക്ഷിണകൎണ്ണാടകജില്ലയിൽ ബ്രഹ്മാവർ നദിവരെയുള്ള സ്ഥലം കൎണ്ണാടകവും അതിനുതെക്ക് ചന്ദ്രഗിരിനദി അഥവാ പെരുമ്പുഴവരെയുള്ള സ്ഥലം തുളുനാടും അതിനുതെക്കു കേരളം അഥവാ മലയാളവും ആണെന്ന് ഗ്രഹിക്കേണ്ടതാകുന്നു.

ഉത്തരഇൻഡ്യയിൽനിന്നുമാണ് ആൎയ്യവൎഗ്ഗീയരായ ബ്രാഹ്മണർ ദക്ഷിണഇൻഡ്യയിൽ വന്ന് താമസമുറപ്പിച്ചതെന്ന് മുമ്പെ പറഞ്ഞുവല്ലോ. അവർ സ്വദേശംവിട്ട് ഈ ദിക്കിൽ കുടിയേറിപ്പാൎക്കാനുള്ള കാരണങ്ങളെപ്പററി യാതൊരു രേഖയിലും പ്രസ്താവിച്ചു കാണുന്നില്ല. യുദ്ധം മുതലായ കാരണങ്ങളാലുണ്ടായ ക്ഷോഭംകൊണ്ടോ ക്ഷാമംകൊണ്ടോ ആയിരിക്കാം ഇപ്രകാരം ചെയ്തതെന്ന് ചരിത്രവിദഗ്ദ്ധന്മാർ ഊഹിക്കുന്നുണ്ടു്. ഇങ്ങനെ ബ്രാഹ്മണർ ദക്ഷിണഇൻഡ്യയിൽ കുടിയേറിപ്പാൎത്തതു് ബി. സി. 100-നും എ. ഡി. 800-നും മദ്ധ്യേയായിരിക്കണമെന്നു വിചാരിക്കാൻ അനേകം ന്യായങ്ങളുണ്ടു്. മഹാഭാരതത്തിലും പുരാണങ്ങളിലും കാണുന്ന വിവരണങ്ങൾ ശ്രദ്ധ

മായ ചരിത്രമായി വിചാരിക്കാൻ പാടില്ലെങ്കിലും അവയിൽനിന്നും പല സംഗതികളും നമുക്കു ലഭിക്കുന്നുണ്ട്. ശാന്തിപർവ്വത്തിൽ ശ്രീപരശുരാമൻ ശൂർപ്പാരകദേശത്തെ സൃഷ്ടിച്ചതിനെപ്പററി ഒരു ഭാഗം കാണുന്നുണ്ട്. ഇതു് ഉത്തരകൊങ്കണത്തിൽ ഇപ്പോഴത്തെ ഥാനാജില്ലയെ ഉള്ളടക്കിയിരിക്കുന്ന പ്രദേശമാകുന്നു. ഇവിടത്തെ ഒരു പ്രധാനപട്ടണത്തിന്റെ നാമധേയമായ "സോപാര" ശൂർപ്പാരകമെന്നതിന്റെ തത്ഭവമായിരിക്കണം.

തതഃ ശൂർപ്പാരകം ദേശം
സാഗരസ്തസ്യ നിർമ്മമേ
സഹസാ ജാമദഗ്ന്യസ്യ
സോപരാന്തോ മഹീതലം.

ഈ ശ്ലോകത്തിൽനിന്നും ശൂർപ്പാരകദേശം സമുദ്രം പരശുരാമന് നിർമ്മിച്ചുകൊടുത്തതാണെന്നും, അപരാന്തം എന്നതു് ആദ്യകാലത്തു ഈ ഭാഗത്തിന്റെ പേരുമാത്രമായിരുന്നു എന്നും കാണുന്നുണ്ടല്ലോ. ആദ്യകാലത്തു ഇതിനെത്തന്നെയാണ് പരശുരാമക്ഷേത്രമെന്നും പറഞ്ഞുവന്നതു്. എന്നാൽ ബ്രാഹ്മണർ തെക്കോട്ടു തെക്കോട്ടു നീങ്ങിയപ്പോൾ ആ ഭാഗങ്ങളും സമുദ്രത്തിൽനിന്നും കരവെച്ചതായ ജനവാസമില്ലാത്ത പ്രദേശങ്ങളാകയാൽ പരശുരാമക്ഷേത്രമെന്ന അഭിധാനത്തിന്റെ വ്യാപ്തിയിൽ അവയേക്കൂടി ഉൾപ്പെടുത്തി. കന്യാകുമാരിവരെയുള്ള സ്ഥലത്തിന് രാമക്ഷേത്രമെന്നു പേരുള്ളതായി നാം കണ്ടുവല്ലോ. അപരാന്തമെന്ന ശബ്ദത്തേയും ശൂർപ്പാരകത്തിനു തെക്കു് സാക്ഷാൽ കൊങ്കണം മുഴുവനേയും പരാമർശിക്കത്തക്കവിധത്തിലും ഉപയോഗിച്ചുവന്നു.

# അദ്ധ്യായം ൧൩.

## സാരസ്വതരുടെ കൊങ്കണപ്രവേശം.

സ്കാന്ദപുരാണാന്തർഗ്ഗതമായ സഹ്യാദ്രിഖണ്ഡത്തിൽ സാരസ്വതബ്രാഹ്മണർ പശ്ചിമതീരത്തിൽ താമസമുറപ്പിച്ചതിനെപ്പററി വിവരിച്ചിരിക്കുന്നതു് താഴെക്കാണും പ്രകാരമാണു്.

പശ്ചാത് പരശുരാമേണ
ഹ്യാനീതാ മുനയോ ദശ
ത്രിഹോത്രവാസിനശ്ചൈവ
പഞ്ചഗൌഡാന്തരാസ്ഥിതാ.
ഗോമാഞ്ചലേ സ്ഥാപിതാസ്തേ
പഞ്ചക്രോശ്യാം കുശസ്ഥല്യാം
ഭാരദ്വാജഃ കൌശികശ്ച
വത്സകൌണ്ഡിന്യകശ്യപാഃ
വസിഷ്ഠോ ജാമദഗ്ന്യശ്ച
വിശ്വാമിത്രശ്ച ഗൌതമഃ
അത്രിശ്ച ദശ ഋഷയഃ
സ്ഥാപിതാസ്തത്ര ഏവ ഹി
ശ്രാദ്ധാത്ഥം ചൈവ യജ്ഞാത്ഥം
ഭോജനാത്ഥഞ്ച കാരണാത്
(ഉത്തരാർദ്ധം അ: ൧. ശ്ലോ: ൪൭-൫൦)

"അതിൽപിന്നെ പരശുരാമൻ ത്രിഹോത്രവാസികളും പഞ്ചഗൌഡരിൽ ഉൾപ്പെട്ടവരുമായ പത്തു മുനികളെ കൊണ്ടുവന്നു് ഗോമാഞ്ചലത്തിലും പഞ്ചക്രോശി

യിലും കുശസ്ഥലിയിലും സ്ഥാപിച്ചു അവിടെ സ്ഥാപിക്കപ്പെട്ടവർ ഭാരദ്വാജൻ, കൌശികൻ, വത്സൻ, കൌണ്ഡിന്യൻ, കശ്യപൻ, വസിഷ്ഠൻ, ജമദഗ്നി, വിശ്വാമിത്രൻ, ഗൌതമൻ, അത്രി എന്നീ പത്തു ഋഷികളായിരുന്നു. ശ്രാദ്ധങ്ങളും യജ്ഞങ്ങളും നടത്തുന്നതിനും പംക്തിഭോജനം ചെയ്യുന്നതിനും ആയിട്ടാണ് ഇവരെ കൊണ്ടുവന്നത്." ഇതിൽനിന്നും അനുമാനിക്കേണ്ടത് ശ്രീപരശുരാമനെന്ന നായകനെ അനുഗമിച്ച് മേൽപറഞ്ഞ പത്തു ഗോത്രക്കാരായ ബ്രാഹ്മണർ ത്രിഹോത്രപുരത്തിൽനിന്നു * പുറപ്പെട്ട് ഗോമാഞ്ചലം മുതലായ സ്ഥലങ്ങളിൽവന്ന് താമസിച്ചു എന്നാണല്ലൊ. ഇവർ താമസമുറപ്പിച്ച ഗ്രാമങ്ങളെപ്പററി കുറേക്കൂടി വിസ്താരമായി താഴെക്കാണുന്ന ശ്ലോകങ്ങളിൽ പ്രസ്താവിച്ചിരിക്കുന്നു.

---

* ത്രിഹോത്രപുരം ജനകമഹാരാജാവു വാണിരുന്ന വിദേഹരാജ്യത്തിൻെറ തലസ്ഥാനമായ മിഥിലയ്ക്കു തെക്കുണ്ടായിരുന്ന ഒരു പട്ടണമായിരുന്നു എന്ന്, അതായത് ഇപ്പോഴത്തെ തിർഹട്ട് ആണെന്ന്, ഒരു അഭിപ്രായമുണ്ട്. ഇതു് ശരിയാണെങ്കിൽ സാരസ്വതബ്രാഹ്മണർ കൊങ്കണദേശത്തു വരുന്നതിനുമുമ്പായി സരസ്വതീതീരത്തുനിന്നും കിഴക്കോട്ടു നീങ്ങി മൈഥിലബ്രാഹ്മണരുടെ വാസസ്ഥാനംവരെ എത്തിയിട്ടുണ്ടായിരുന്നു എന്നു വിചാരിക്കണം. എന്നാൽ മൈഥിലദേശത്തു് ഇപ്പോൾ സാരസ്വതർ അധികമായി കാണപ്പെടുന്നില്ല. തിർഹട്ടിൻെറ പൂർവ്വനാമധേയം ത്രിഹോത്രമല്ല ത്രിഭുക്തമായിരുന്നു എന്നു വിചാരിക്കാനും തെളിവുകൾ ഉണ്ടു്. ത്രിഭുക്തശബ്ദം ഒരു പ്രകാരത്തിലും ത്രിഹോത്രമായി മാറുന്നതു് അസംഭവ്യമാകയാൽ അതു രണ്ടും ഒരേ പട്ടണത്തെ സൂചിപ്പിച്ചിരുന്നു എന്നു വിശ്വസിപ്പാനും ന്യായങ്ങൾ ഇല്ല. കൊങ്കണബ്രാഹ്മണർ ബ്രഹ്മയജ്ഞത്തിൻെറ സ്മൃതിപാഠത്തിനായി ഉപയോഗിക്കുന്നതു് വിദേഹരാജ്യവുമായി പ്രധാനബന്ധമുള്ള യാജ്ഞവല്ക്യൻെറ ധർമ്മശാസ്ത്രത്തിലെ ആദ്യശ്ലോകമാണെന്നും മൈഥിലഭാഷയ്ക്കും കൊങ്കണഭാഷയ്ക്കും തമ്മിൽ ഏതോ ചില സാദൃശ്യങ്ങൾ ഉണ്ടെന്നും ഉള്ള സംഗതിക

ബ്രാഹ്മണാ ദശഗോത്രാശ്ച
കുലം ഷട്ഷഷ്ടികം സ്മൃതം
കുശസ്ഥല്യാം ച കർദ്ദല്യാം
ത്രിഗോത്രം സ്ഥാപിതം ഖലു.
കൌത്സം വത്സം ച കൌണ്ഡിന്യം
ഗോത്രം ദശകുലാന്വിതം
ഏതേ ത്രിഗോത്രജാ വിപ്രാ
ഉത്തമാ രാജപൂജിതാഃ
സ്വധർമ്മാശ്ച ചതുരാഃ
സദാചാരാശ്ച കർമ്മസു
ലോടല്യാം ച കുശസ്ഥല്യാം
വരേണ്യേ മംഗ്രാമകേ
ഷട്ഷഡേതേഷു ഗ്രാമേഷു
കുലാനി സ്ഥാപിതാനി വൈ
ചൂഡാമണിമഹാക്ഷേത്രേ
കുലാനി ദശ ഏവ ഹി.
സ്ഥാപിതാസ്തത്ര യേ ദേവാ
ഭാർഗ്ഗവേണ തു യത്നതഃ
ദീപവത്യാമഷ്ടകുലം
സ്ഥാപിതഞ്ച യഥാവിധി
വ്യോമാഞ്ചല മദ്ധ്യഭാഗേ
കീർവ്വന്തെയ്യ്വവര്യ്യാതികാഃ (?)

---

൧ ഇതു അടിസ്ഥാനമാക്കി കൊങ്കണബ്രാഹ്മണർ തെക്കോട്ടു വന്നതു് മിഥിലാപ്രാന്തത്തിൽനിന്നുതന്നെ ആയിരിക്കണമെന്നു് ശേഷഗിരിപ്രഭു അവർകൾ സമർത്ഥിക്കുന്നു. എന്നാൽ ഈ ഊഹത്തിന്റെ ആധാരം അത്ര പ്രബലമാണെന്നു തോന്നുന്നില്ല.

സ്ഥാപിതാ ദ്വാദശാ വിപ്രാഃ
പഞ്ചക്രോശേഷു മദ്ധ്യതഃ
ഏവം ഷട്ഷഷ്ഠികാ വിപ്രാ
സ്ഥാപിതാശ്ച പരസ്പരം
കുലം ദ്വാദശകം പുത്ര!
സ്ഥാപിതം ദ്വാദശേ പുരേ
ഏവം വിസ്താരിതാൻ വിപ്രാൻ
..............................

"ഈ ബ്രാഹ്മണർ പത്തു ഗോത്രക്കാരും 66 കുലങ്ങളിൽ ഉൾപ്പെട്ടവരും ആകുന്നു. കൌത്സം, വത്സം, കൌണ്ഡിന്യം എന്നീ മൂന്നു ഗോത്രങ്ങളിൽ ഉൾപ്പെട്ട പത്തു കുലങ്ങളിലെ ബ്രാഹ്മണർ ഉത്തമന്മാരും രാജാക്കന്മാരാൽ പൂജിക്കപ്പെട്ടവരും സുന്ദരന്മാരും സദാചാരവാന്മാരും സമർത്ഥന്മാരും ആയിരുന്നു. ഈ മൂന്നു ഗോത്രക്കാരേയും കുശസ്ഥലി, കട്ടലി, എന്നീ ഗ്രാമങ്ങളിലാണു സ്ഥാപിച്ചതു്. ലോടലി, കുശസ്ഥലി, വരേണ്യാ, മംഗ്രാമം എന്നീ സ്ഥലങ്ങളിൽ ആറു കുലങ്ങൾവീതവും, മഹാക്ഷേത്രമായ ചൂഡാമണി എന്ന ദ്വീപിൽ പത്തു കുലങ്ങളും ദീപവതിയിൽ വിധിപോലെ എട്ടു കുലങ്ങളും ഗോവാഞ്ചലത്തിന്റെ മദ്ധ്യഭാഗത്തു് പുരോഹിതന്മാരുടെ പന്ത്രണ്ടു കുലങ്ങളും പന്ത്രണ്ടു നഗരങ്ങളിലായി വേറെ പന്ത്രണ്ടു കുലങ്ങളും എന്നിങ്ങനെ ആകെ 66 കുലങ്ങളെ സ്ഥാപിച്ചു. ഇപ്രകാരം വിപ്രന്മാർ വിസ്താരത്തെ പ്രാപിച്ചു." ഇങ്ങനെ 66 കുലങ്ങളിലായി താമസിച്ചതുകൊണ്ടു് ഇവൎക്കു സാസഷ്ടിക്കാർ അഥവാ സാഷ്ടിക്കാർ എന്നും

പേരുണ്ടായി. 66 എന്നൎത്ഥമുള്ള ഷട്ഷഷ്ടി എന്ന സംസ്കൃതശബ്ദത്തിന്റെ തത്ഭവമാണ് സാസഷ്ടി എന്ന കൊങ്കണഭാഷാപദം. സാഷഷ്ടി എന്നതിന്റെ അപഭ്രംശം സാഷ്ടിയും. (മേൽപറഞ്ഞ സ്ഥലങ്ങളിൽ കുശസ്ഥലി, വരേണ്യം, മഠഗ്രാമം എന്നിവ ഇപ്പോഴത്തെ കുതഥാൻ, വെണ്ണ്യെ, മഡ്ഗാവു എന്നിവയാകുന്നു. ദീപവതി ഇപ്പോഴത്തെ ദിവഡിയും കട്ഠലി കളോശിയും അത്രെ. പരശുരാമനാൽ കൊണ്ടുവരപ്പെട്ട ഈ ബ്രാഹ്മണർ അദ്ദേഹത്താൽ ദാനംചെയ്യപ്പെട്ട ഗ്രാമങ്ങളിൽ സുഖമായി വസിച്ചുവന്നു. ഇതിനുചുററുമായി താമസിച്ചിരുന്ന ഗുജ്ജരബ്രാഹ്മണരും മഹാരാഷ്ട്രബ്രാഹ്മണരും ആൎയ്യഭാഷകൾ സംസാരിക്കുന്നവരാണെങ്കിലും സഹ്യാദ്രിഖണ്ഡത്തിൽ ഇവരെ പഞ്ചദ്രാവിഡരിൽ ഉൾപ്പെടുത്തിയിരിക്കയാൽ സാരസ്വതബ്രാഹ്മണരുടെ ആഗമനത്തിനു് വളരെ മുൻപുതന്നെ ഇവർ ഉത്തരഇൻഡ്യയിൽനിന്നും വന്നു താമസമുറപ്പിച്ചിരിക്കണം. പരശുരാമനോടുകൂടി പത്തു ഗോത്രക്കാർ വന്നു് കുറേക്കാലം കഴിഞ്ഞതിൽ പിന്നെ വീണ്ടും ചില സാരസ്വതബ്രാഹ്മണകുലങ്ങൾ ഗോവാപ്രദേശത്തുവന്നു് കുടിയേറിപ്പാൎക്കുകയുണ്ടായി. ഇവരിൽ വത്സഗോത്രീയനായ ദേവശൎമ്മ, കൌണ്ഡിന്യഗോത്രീയനായ ലോമശൎമ്മ, കൌശികഗോത്രീയനായ ശിവശൎമ്മ എന്നീ മൂന്നു പേർ പ്രമുഖന്മാരായിരുന്നു. ഇവർ ഇഷ്ടമിത്രങ്ങളോടുകൂടി കാന്യകുബ്ജത്തിൽനിന്നും പുറപ്പെട്ടു് രാമേശ്വരംവരെ യാത്രചെയ്തു് സേതുസ്നാനംചെയ്തു് മടങ്ങിപ്പോകുംവഴി ഗോമന്തകക്ഷേത്രത്തിലെത്തി അവിടെ ഉണ്ടായിരുന്ന സാരസ്വതന്മാരുമായി കൂടിച്ചേൎന്നു്

അവരുടെ കന്യകകളെ വിവാഹംചെയ്യുകയും താമസ മുറപ്പിക്കുകയും ചെയ്തു. ദേവശർമ്മാവും ലോമശർമ്മാവും കുശസ്ഥലീഗ്രാമത്തിലും ശിവശർമ്മ കളോഗിഗ്രാമത്തിലും താമസിച്ചുവത്രെ. ഇങ്ങനെ വന്നിട്ടുള്ളവർ മുപ്പതു കുല ങ്ങളിൽ ഉൾപ്പെട്ടവരാകയാൽ ആദ്യം വന്ന അറുപത്തി യാറു കുലങ്ങളോടു ചേർന്ന് ആകെ 96 കുലങ്ങളായി തീ ൎന്നതിനാൽ കൊങ്കണദേശത്തിലെ സാരസ്വതബ്രാഹ്മണ രെ ശേണ്വിമാരെന്നും പറഞ്ഞുവരുന്നു. 96 എന്നർത്ഥമു ള്ള ഷണ്ണവതിശബ്ദത്തിന്റെ തത്ഭവമായ സണ്ണവി എ ന്നതിൽനിന്നുമുണ്ടായതാണ് ശേണ്വി എന്ന പദം.

മഹമ്മദീയർ കാശ്മീരരാജ്യം പിടിച്ചടക്കി അവിട ത്തെ ജനങ്ങളെ ബലാൽകാരമായി സ്വമതത്തിൽ ചേർത്തു വന്നപ്പോൾ പതിനൊന്നു ബ്രാഹ്മണകുടുംബങ്ങൾ പർവ്വ തങ്ങളിൽ ചെന്നൊളിച്ച് രക്ഷപ്രാപിച്ചതായി കാശ്മീരി സാരസ്വതന്മാരുടെ ഇടയിൽ ഐതിഹ്യമുണ്ട്. ഇവരിൽ ഏഴു കുടുംബക്കാർ കാശ്മീരത്തിൽത്തന്നെ താമസിക്കുകയും നാലു കുടുംബങ്ങൾ തെക്കോട്ടേക്കു കടക്കുകയും ചെയ്തു വത്രെ. തെക്കോട്ടേക്കു കടന്നവരിൽ രണ്ടു കുടുംബക്കാർ പഞ്ചാബിൽത്തന്നെ താമസമുറപ്പിക്കുകയും ശിഷ്ടമുള്ളവർ ദക്ഷിണദേശത്തിൽവന്ന് അവിടെ ഉണ്ടായിരുന്ന സാര സ്വതബ്രാഹ്മണരുടെ കന്യകകളെ വിവാഹംകഴിച്ച് അ വിടെത്തന്നെ താമസിക്കുകയും ചെയ്തു. മുൻപറഞ്ഞ ദേവ ശർമ്മപ്രഭൃതികൾ ഈ രണ്ടു കുടുംബങ്ങളിൽ ചേൎന്നവരാ ണെന്ന് ഊഹിക്കാവുന്നതാണ്, അങ്ങനെയാണെങ്കിൽ ആദ്യത്തെ 66 കുലങ്ങളെ അനുഗമിച്ചിരുന്ന 30 കുലങ്ങൾ

വേറെ ഒരു സംഘക്കാരായിരിക്കാനും ഇടയുണ്ട്. ഏതായാലും പിന്നീടുവന്ന ഈ മുപ്പതു കുടുംബക്കാരുടെ കൂട്ടത്തിൽ ആദ്യം വന്ന പത്തു ഗോത്രക്കാൎക്കപുറമെ 11 ഗോത്രക്കാർകൂടി ഉണ്ടായിരുന്നിരിക്കണമെന്നുള്ളതു് തീൎച്ചയാണ്. എന്തെന്നാൽ ഇപ്പോൾ കൊങ്കണബ്രാഹ്മണരുടെ ഇടയിൽ 21 ഗോത്രങ്ങൾ നടപ്പുണ്ട്. ഈ പതിനൊന്നിൽ പ്രധാനമായവ മുദ്ഗലം, കുത്സം, ആംഗിരസം, നൈധ്രുവം, ശാണ്ഡില്യം, ധനഞ്ജയം, സാംഖ്യായനം, ഗാൎഗ്ഗ്യം എന്നിവയാകുന്നു

# അദ്ധ്യായം ൧൪.

## സാരസ്വതന്മാരുടെ കുലദേവതമാർ.

പണ്ട് ഒരു ദേശംവിട്ട് മറെറാരു ദേശത്തേക്കു പോകുന്ന ജനങ്ങൾ ചെയ്യാറുണ്ടായിരുന്നതുപോലെ സാരസ്വതന്മാരും തങ്ങളോടുകൂടി തങ്ങളുടെ കുലദേവതകളേയും ത്രിഹോത്രപുരത്തിൽനിന്നും കൊണ്ടുവന്നിരുന്നു. സഹ്യാദ്രിഖണ്ഡത്തിൽ താഴെ പറയുംപ്രകാരം കാണുന്നു.

മംഗ്രാമേ കുശസ്ഥല്യാം
കർദ്ദലീനാമ്നി തത്പുരേ
തത്ര ദേവാ മഹാശ്രേഷ്ഠാ
സ്ത്രിഹോത്രപുരവാസിനഃ
ആനീതാ ഭാർഗ്ഗവേണൈവ
ഗോമന്താഖ്യേ ച പൎവ്വതേ

മാംഗിരീശോ മഹാദേവോ
മഹാലക്ഷ്മീശ്ച ഹമാളസാ
ശാന്താ ദുൎഗ്ഗാ ച നാഗേശഃ
സപ്തകോടീശ്വരഃ ശുഭഃ
തഥാ ച ബഹവോ ദേവാ
ആനീതാ ഭാൎഗ്ഗവേണ തു
സ്ഥാപിതാ ഭക്തകാൎയ്യാത്ഥം
തത്രൈവ ച ശുഭസ്ഥലേ.

(ഉത്തരാൎദ്ധം അ: 1 ശ്ലോ: 50-54)

"ത്രിഹോത്രപുരത്തിലുള്ള മഹാശ്രേഷ്ഠന്മാരായ ദേവന്മാരെ ശ്രീപരശുരാമൻ കൊണ്ടുവന്ന് മംഗ്രാമത്തിലും കുശസ്ഥലിയിലും കർട്ടലിയിലും സ്ഥാപിച്ചു. മാംഗിരീശൻ, മഹാദേവൻ, മഹാലക്ഷ്മി, ഹാളസാ, ശാന്താ, ദുർഗ്ഗ, നാഗേശൻ, ശുഭനായ സപ്തകോടീശ്വരൻ എന്നിങ്ങനെയുള്ള അനേകം ദേവന്മാരെ ഭാർഗ്ഗവൻ കൊണ്ടുവന്ന് ഭക്തന്മാരുടെ കാൎയ്യത്തിനായി അതേ ശുഭസ്ഥലത്തു പ്രതിഷ്ഠിച്ചു". മേൽപറഞ്ഞ കുലദേവതകളിൽ അധികവും ശിവസംബന്ധികളായ മൂൎത്തികളാകുന്നു. മാംഗിരീശൻ ശിവൻതന്നെ. ഈ മൂൎത്തിയുടെ ഉത്ഭവത്തെപ്പററിയുള്ള രസകരമായ ഒരു ഐതിഹ്യം സരസ്വതീമണ്ഡലത്തിൽ പറഞ്ഞുകാണുന്നു. പണ്ടൊരിക്കൽ പാൎവ്വതീപരമേശ്വരന്മാർതമ്മിൽ പ്രണയകലഹമുണ്ടായപ്പോൾ പരമേശ്വരൻ ദേഷ്യപ്പെട്ടു ഗൌതമാശ്രമത്തിൽച്ചെന്നു താമസിച്ചുവത്രെ. ഭൎത്താവിനെ അന്വേഷിച്ചന്വേഷിച്ച് ശ്രീപാൎവ്വതിയും അവിടെ എത്തിയപ്പോൾ പരമശിവൻ വ്യാഘ്രവേഷം ധരിച്ചു പാൎവ്വ

തിയുടെ ദേഹത്തു ചാടാൻ ഒരുമ്പെട്ടു. ഭയാക്രാന്തയായ പാർവ്വതിയാകട്ടെ "മാം ഗിരീശ ത്രാഹി" (അല്ലയോ ഗിരീശാ, എന്നെ ത്രാണനം ചെയ്താലും) എന്ന് ശിവനെത്തന്നെ ശരണംപ്രാപിച്ചു. ഭയംകൊണ്ടുള്ള പരിഭ്രമത്താൽ "മാംഗിശത്രാഹി" എന്നത്രെ ദേവിയുടെ മുഖത്തിൽനിന്നും പുറപ്പെട്ട വാക്കുകൾ. പ്രസന്നനായിത്തീർന്ന ശിവൻ എന്തു വരമാണു വേണ്ടതെന്നു ചോദിച്ചപ്പോൾ ശ്രീ പാർവ്വതി തന്റെ മുഖത്തിൽനിന്നും പുറപ്പെട്ട മാംഗീശൻ എന്ന നാമധേയത്തെ സ്വീകരിച്ച് ഭക്തരക്ഷ ചെയ്യണമെന്നായിരുന്നു പ്രാണനാഥനോടു പ്രാർത്ഥിച്ചതു്. ഇങ്ങനെ മാംഗീശൻ, മാംഗിരീശൻ, മാംഗേശൻ എന്നീ സംജ്ഞകളുണ്ടായി എന്നാണു് ഐതിഹ്യം. മാംഗീശമാഹാത്മ്യമെന്ന ഗ്രന്ഥത്തിൽ അഞ്ചാം അദ്ധ്യായത്തിൽ പ്രസ്താവിച്ചിരിക്കുന്ന ഈ കഥ ചരിത്രപ്രണയികൾക്കു രുചിക്കുമെന്നു തോന്നുന്നില്ല. സഹ്യാദ്രിഖണ്ഡത്തിൽക്കാണുന്നതു് താഴെക്കാണുംപ്രകാരമാണു്.

മാംഗിരീശപർവ്വതോ നാമ
പൂർവ്വദേശേ ത്രിഹോത്രകേ
ബ്രമ്മണാ സ്ഥാപിതം ലിംഗം
പൂർവ്വം തത്ര ദ്വിജോത്തമ!
മാംഗീശനാമ വൈ തസ്യ
വിഖ്യാതം ഭുവനത്രയേ.

(ഉത്തരാർദ്ധം അ: 3. ശ്ലോ: 2–3)

"കിഴക്കുദിക്കിൽ ത്രിഹോത്രദേശത്ത് മാംഗിരീശമെന്ന പർവ്വതത്തിൽ ബ്രഹ്മാവ് പണ്ട് സ്ഥാപിച്ചിട്ടുള്ള

ലിംഗത്തിനാണ് മൂന്നു ലോകത്തിലും മാംഗീശൻ എന്ന പേര് പ്രസിദ്ധമായിത്തീർന്നിട്ടുള്ളതു്". വേറൊരഭിപ്രായം കൂടിയുള്ളതു് താഴെ പറയുംപ്രകാരമാണ്. ബംഗാളത്തിന്റെ ഉത്തരഭാഗത്തു് ഗംഗാനദിയുടെ തീരത്തു് മോംഗീരം (Monghyr) എന്നൊരു മഹാക്ഷേത്രമുണ്ടു്. ആദ്യകാലത്തു് അവിടെ പ്രതിഷ്ഠിക്കപ്പെട്ടിരുന്നതുകൊണ്ടു് മാംഗിരീശൻ എന്ന നാമധേയം കിട്ടി എന്നുള്ള ഈ അഭിപ്രായമാണ് കൂടുതൽ യുക്തിയുക്തമായിത്തോന്നുന്നതു്. വ്യാഘ്രാലയേശൻ, ശോണാദ്രീശൻ എന്നും മററും ഉള്ള പ്രയോഗങ്ങൾ ഈ നാട്ടിൽ സാധാരണമാണല്ലൊ. എന്നാൽ മോംഗീർനഗരത്തിന്റെ പൂർവ്വരൂപം മാംഗിരമല്ല മുദ്ഗഗിരി ആകയാൽ ഈ ഐതിഹ്യം ശരിയല്ലെന്നും മാംഗേശൻ മംഗളേശൻ എന്ന പദത്തിന്റെ തത്ഭവമായിരിക്കണമെന്നും ശാന്താദുർഗ്ഗാക്ഷേത്രത്തെപ്പററി 1922 ജൂലൈമാസത്തിലെ മാഡേൺറവ്യൂ എന്ന മാസികഗ്രന്ഥത്തിൽ ഒരു ലേഖനമെഴുതീട്ടുള്ള ആർ. എസ്. പണ്ഡിററ് എന്ന വിദ്വാൻ അഭിപ്രായപ്പെട്ടിരിക്കുന്നു. കത്ത്യവാറിൽ ഗിന്നാർ എന്ന സ്ഥലത്തു് മംഗളേശമൂർത്തിയെ പ്രതിഷ്ഠിച്ചിട്ടുള്ള ഒരു ക്ഷേത്രം ഉണ്ടു്. കത്ത്യവാറിലും സാരസ്വതബ്രാഹ്മണർ ഉള്ളതിനാൽ ഈ മംഗളേശന്റേയും നമ്മുടെ മാംഗിരീശന്റേയും ഉത്ഭവം ഒന്നുതന്നെയായിരിക്കണമെന്നൂഹിക്കാം. ആദ്യത്തെ മാംഗീശക്ഷേത്രം പ്രഭാസപട്ടണത്തിനടുത്തുള്ള കുശസ്ഥലീഗ്രാമത്തിലായിരുന്നു. ഇപ്പോൾ അതു സ്ഥാപിച്ചിരിക്കുന്നതു് പ്രിയോൾ എന്ന ഗ്രാമത്തിലാകുന്നു.

മാംഗീശൻ കഴിഞ്ഞാൽ കുലദേവതകളിൽവെച്ച് പ്രാധാന്യം ശാന്താദുർഗ്ഗയ്ക്കാണ്. മാംഗീശൻ ശിവൻെറ ഒരു മൂർത്തിയാണെങ്കിൽ ശാന്താദുർഗ്ഗ, ദേവിയുടെ അവതാരമാണ്. ഇതിനെപ്പററിയും ഒരു ഐതിഹ്യമുണ്ട്. പണ്ടൊരിക്കൽ ശിവനും വിഷ്ണുവുംതമ്മിൽ ഒരു വഴക്കുണ്ടായപ്പോൾ സാക്ഷാൽ ആദിശക്തി ജഗദംബയായി അവതരിച്ച് ഈ ഈശ്വരന്മാർതമ്മിലുള്ള കലഹം ശമിപ്പിച്ചുവത്രെ. അതിനാൽ ശാന്ത എന്നുള്ള പേരും സിദ്ധിച്ചു. ഹാവൽ എന്ന പാശ്ചാത്യപണ്ഡിതൻ ദുർഗ്ഗ ദ്രാവിഡരുടെ ഒരു ആരാദ്ധ്യദേവതയും രക്തമാംസാദികൾകൊണ്ടു പ്രസാദിക്കുന്നവളുമായ ഒരു ഭയങ്കരമൂർത്തി ആയിരുന്നു എന്നും ആ മൂർത്തിയെ ആര്യന്മാർ സ്വീകരിച്ചപ്പോൾ മഹായോഗിയും ആത്മവിദ്യയുടെ ദാതാവും അജ്ഞാനത്തിൻെറ സംഹാരകനുമായ ശിവൻെറ മനോഹരിയായ വധുവായിത്തീർന്നതാണെന്നും അഭിപ്രായപ്പെടുന്നു. മാർക്കണ്ഡേയപുരാണത്തിലെ ദേവീമാഹാത്മ്യത്തിൽ വർണ്ണിക്കപ്പെട്ടിരിക്കുന്ന ചണ്ഡീരൂപിണിയായ ദുർഗ്ഗയെ, അസുരന്മാരോടു യുദ്ധംചെയ്യാനായി എല്ലാ ദേവന്മാരുടേയും ശക്തികൾ ഏകീഭവിച്ചു ദേവീരൂപമായി തീർന്നിട്ടുള്ളതാണെന്നു സങ്കല്പിച്ചിരിക്കുന്നു. അഹങ്കാരം, സ്വാർത്ഥതല്പരത മുതലായ അസുരന്മാരെ ഈശ്വരൻെറ സംഹാരശക്തി ധർമ്മയുദ്ധത്തിൽ കീഴടക്കുന്നതിനെ കഥാരൂപമായി വർണ്ണിച്ചിരിക്കുന്നതായിരിക്കണം ദേവീമാഹാത്മ്യം. എന്നാൽ സാരസ്വതരുടെ കുലദേവതയായ ശാന്താദുർഗ്ഗ കേവലം സത്വപ്രധാനയായ ഒരു സൌമ്യമൂർത്തിയാകുന്നു. അവൾ പ്രസാദിക്കുന്നതു മൃഗബലികൊണ്ടല്ല. ശാല്യന്നം,

നാളികേരം, പൂഗീഫലം, കുങ്കുമം, പഴങ്ങൾ, പീതവസ്ത്രം മുതലായതാണ് ഇവൾക്ക സമർപ്പിക്കാറുള്ളത്. ദേവീദർശനത്തിന്നായി പോകുന്ന അന്ത്യജാതീയർപോലും ആ കാലത്തു് മത്സ്യമാംസങ്ങൾ വർജ്ജിക്കുകയാണു ചെയ്യുന്നതു്. ഹാവൽപണ്ഡിതനും മററും അഭിപ്രായപ്പെടുന്നതുപോലെ ദുർഗ്ഗാദേവി ദ്രാവിഡരിൽനിന്നും ആര്യന്മാർ സ്വീകരിച്ചിട്ടുള്ള ഒരു മൂർത്തിയാണെന്നു വിചാരിക്കേണ്ട ആവശ്യമുണ്ടെന്നു തോന്നുന്നില്ല. ഋഗ്വേദഖിലം 127-മത്തെ സൂക്തത്തിൽ ദുർഗ്ഗയെ ബാഹ്യത്തിലും മനസ്സിലുമുള്ള ശത്രുക്കളാൽ പീഡിപ്പിക്കപ്പെടുന്ന ആപന്നന്മാൎക്ക് ഒരു ആശ്രയസ്ഥാനമായി വർണ്ണിച്ചിരിക്കുന്നു. തൈത്തരീയ ആരണ്യകത്തിൽ ഈ ദേവിയെ ദുർഗ്ഗി എന്നു പറഞ്ഞുകാണുന്നു. ഋഗ്വേദത്തിലെ ദേവീസൂക്തത്തിൽ ദുർഗ്ഗ ഹിമാലയവാസിയായ രുദ്രന്റെ പത്നിയാകുന്നു. പിൽക്കാലത്തു് വൈദികവിദ്യയുടെ മൂർത്തിയായ ഗായത്രിയുടെ സ്ഥൂലരൂപമായി ദുർഗ്ഗയെ സങ്കല്പിച്ചിരിക്കുന്നു. എങ്ങനെ നോക്കിയാലും ദുർഗ്ഗ സാരസ്വതബ്രാഹ്മണരാൽ ആദികാലംമുതല്ക്കേ ആരാധിക്കപ്പെട്ടുവരുന്ന ദേവതയാകയാൽ ദ്രാവിഡരിൽനിന്നും വന്നുചേൎന്നതാണ് എന്നു വിചാരിക്കുന്നതു് ഏററവും അസംഗതമാകുന്നു. കാശ്മീരത്തിൽ ചൈത്രമാസത്തിൽ ദുർഗ്ഗാദേവിയെ ശരികാജ്വാല എന്നും രാഗ്ന്യ എന്നും ഉള്ള പേരുകളിൽ ആരാധിച്ചുവരുന്നു. രാഗ്ന്യയ്ക്കു് ഖീർഭവാനി എന്നുകൂടി പേരുണ്ടു്. പാൽ, നാളികേരം, കുങ്കുമം, ശാല്യന്നം, പായസം (ഖീർ) മുതലായവയാണു അവിടത്തെ നൈവേദ്യസാധനങ്ങൾ. മൃഗബലി പതിവില്ല. ബ്രോച്ചിലെ സാരസ്വതന്മാർ ജ്വാലാമുഖി എന്ന

പേരിൽ ദുർഗ്ഗയെ ആരാധിച്ചുവരുന്നു. ആദ്യകാലത്ത് കലോഗിഗ്രാമത്തിൽ സ്ഥാപിച്ചിരുന്ന ശാന്താദുർഗ്ഗാക്ഷേത്രം ഇപ്പോൾ സ്ഥിതിചെയ്യുന്നതു കവളെഗ്രാമത്തിലാകുന്നു.

രാമേശ്വരയാത്രകഴിഞ്ഞു് ത്രിഹോത്രത്തിലേക്കു മടങ്ങുംവഴി ഗോമന്തകത്തിൽ വന്നുചേൎന്നു എന്നു പറഞ്ഞ ദേവശൎമ്മാവു് മാംഗേശനേയും ശിവശൎമ്മാവു് ശാന്താദുർഗ്ഗയേയും പ്രതിഷ്ഠിച്ചു എന്നാണു് ഐതിഹ്യം. മുൻപു പറഞ്ഞ കുലദേവതകളെക്കൂടാതെ രാമനാഥൻ, ഹാടകേശ്വരൻ, നൃസിംഹൻ, ഗജാനനൻ, അജാദുർഗ്ഗ, സാന്തേരികാമാക്ഷി, റവളനാഥൻ മുതലായ കുലദേവതകളും ഗോമന്തകത്തിൽ പ്രതിഷ്ഠിക്കപ്പെട്ടിട്ടുണ്ടു്. മാംഗേശനെ ആദ്യം പ്രതിഷ്ഠിച്ചിരുന്നതു് കുശസ്ഥലിയിലും ശാന്താദുർഗ്ഗയെ പ്രതിഷ്ഠിച്ചിരുന്നതു് കെലുഷ്പട്ടണത്തിലും ആയിരുന്നു. കുലദേവതാക്ഷേത്രങ്ങളിൽ ഭൂരിഭാഗവും കുശസ്ഥലിയിൽതന്നെ ആയിരുന്നു. ഇവയിൽ മിക്കതിനേയും മുഹമ്മദീയരാജാക്കന്മാരും ബാക്കിയുണ്ടായിരുന്ന മാംഗേശക്ഷേത്രത്തേയും ശാന്താദുർഗ്ഗാക്ഷേത്രത്തേയും പോർട്ടുഗീസുകാരും നശിപ്പിച്ചുകളയുകയാണു ചെയ്തതു്. എന്നാൽ ബ്രാഹ്മണർ ക്ഷേത്രങ്ങൾ നശിപ്പിക്കപ്പെടുന്നതിനു മുൻപുതന്നെ തങ്ങളുടെ കുലദേവതകളേയുമെടുത്തുകൊണ്ടു്, സൌണ്ഡൻ എന്ന ഹിന്ദുരാജാവു് ഭരിച്ചിരുന്ന ഒരു ചെറിയ രാജ്യത്തിൽ അന്ത്രോജ് എന്ന മലംപ്രദേശത്തു് ചെന്നു രക്ഷപ്രാപിച്ചിരുന്നു. അവിടത്തെ നീചജാതിക്കാരായ മഹാറന്മാർ ശാന്താദുർഗ്ഗയ്ക്കു് ഒരു ദേവാലയം സ്ഥാപിക്കുന്നതിനു സ്ഥലംകൊടുത്തതിനു പ്രതിഫലമായി ആ

ങ്ങളിൽ ഒരു ദിവസം ദേവീദൎശനംചെയ്യാനുള്ള സ്വാത
ന്ത്ര്യം സമ്പാദിച്ചുവത്രെ. മഹോത്സവദിവസമായ മാഘ
ശുദ്ധപഞ്ചമിയ്ക്കു് അടുത്തദിവസം ക്ഷേത്രത്തിൽച്ചെന്നു്
ആരാധിക്കാനുള്ള അവകാശത്തെ മഹാറന്മാർ ഇന്നും
സംരക്ഷിച്ചുപോരുന്നുണ്ടു്. മുന്നൂറു വൎഷത്തിനിപ്പുറമായി
ഈ ദേവാലയങ്ങളിൽ മിക്കതും പ്രിയോൾ എന്ന സ്ഥ
ലത്തും അതിന്റെ സമീപപ്രദേശങ്ങളിലും സ്ഥാപിക്ക
പ്പെട്ടിരിക്കുന്നു. ഈ ദേവാലയങ്ങൾ മിക്കതും വിശാല
ങ്ങളും മനോഹരങ്ങളും നല്ല മുതലെടുപ്പുള്ളവയുമാകുന്നു.
നിത്യനിദാനമായി നടക്കുന്ന അടിയന്തിരങ്ങൾക്കുപുറമെ
ഇവയിൽ മാഘമാസത്തിലും ചൈത്രമാസത്തിലും വലിയ
ഉത്സവങ്ങൾ നടക്കുന്നുണ്ടു്. മാംഗിരീശക്ഷേത്രത്തിൽ ദി
നംപ്രതി അറുപതു ദീപങ്ങൾ കൊളുത്താറുണ്ടത്രെ. അ
വിടെ ആണ്ടിനാൽ നൂറു മഹാരുദ്രാഭിഷേകങ്ങളും ആയി
രത്തോളം ലഘുരുദ്രാഭിഷേകങ്ങളും നടക്കാറുണ്ടു്.

---

# അദ്ധ്യായം ൧൫.

## ശേണപികൾ.

ദക്ഷിണദേശത്തുവന്നു് കുടിപാൎത്ത സാരസ്വതന്മാ
രിൽ, അവർ അധിവസിക്കുന്ന ദേശത്തേയും ചെയ്തുവന്ന
തൊഴിലുകളേയും അനുസരിച്ചു് മൂന്നു പ്രധാനവിഭാഗങ്ങൾ
കാണാം. ആദ്യകാലത്തു കുശസ്ഥലിയിലും കുട്ടച്ചിയിലും
താമസമുറപ്പിച്ചു് ശിവശക്തിസ്വരൂപരായ മാംഗേശനേ

യും ശാന്താദുർഗ്ഗയേയും ആരാധിച്ചുവന്ന കൂട്ടരെയാണ് ശേണപികൾ എന്നു പറഞ്ഞുവന്നതു്. ഇപ്പോൾ ഒരു ഉപനാമമായി ഉപയോഗിച്ചുപോരുന്ന ശേണായി എന്നതു് ശേണപി എന്നതിൻെറ തത്ഭവമാകുന്നു. ശേണപികൾ പ്രായേണ അദ്ധ്യാപകവൃത്തിയും എഴുത്തുജോലിയുംകൊണ്ടാണ് കാലയാപനം ചെയ്തുവന്നതു്. ഈ കാരണത്താൽ കാലക്രമേണ ശേണായി എന്ന പദംതന്നെ ഉപാദ്ധ്യായൻ എന്നതിൻെറ ഒരു പര്യായമായിത്തീരുകകൂടി ചെയ്തിട്ടുണ്ടു്. ബ്രിട്ടീഷ് ഗവമ്മെൻറ് നാട്ടിലെങ്ങും പ്രാഥമികവിദ്യാലയങ്ങൾ ഏർപ്പെടുത്തുന്നതിനുമുൻപ് ഗോവാസമീപിച്ച പ്രദേശങ്ങളിൽ എല്ലാ വർഗ്ഗക്കാരും അക്ഷരാഭ്യാസം ചെയ്തുവന്നതു ശേണപികളിൽനിന്നായിരുന്നു. ശാസ്ത്രത്തിലും സാഹിത്യത്തിലുമുള്ള പരിചയംകൊണ്ടു് ശേണപികൾ ഓരോ കാലത്തു് കൊങ്കണദേശം ഭരിച്ചിരുന്ന ഹിന്ദുരാജാക്കന്മാരുടേയും മഹമ്മദീയരാജാക്കന്മാരുടേയും സേവകന്മാരായിത്തീൎന്നു് അവരുടെ പ്രീതിസമ്പാദിച്ചു് കേവലം ഗുമസ്തന്മാരായിട്ടുമാത്രമല്ല, മന്ത്രിമാരും സ്ഥാനപതികളും ഭരണാധികാരികളും ആയിട്ടുകൂടിത്തീൎന്നിരുന്നു. ശേണപികളുടെ ഇടയിൽ സാധാരണങ്ങളായ രാജാദ്ധ്യക്ഷൻ, മന്ത്രി, ദളവായി, ദേശായി, ദേശപാണ്ഡെ, മുഝുംദാർ മുതലായ ഉപനാമങ്ങൾ ഇതിനു സാക്ഷ്യംവഹിക്കുന്നു. സാവന്തവാടി, ഗോമന്തകം, കാർവ്വാർ, ഹോനാവാർ, ബൾഗാം എന്നീ സ്ഥലങ്ങളിൽ ഇപ്പോഴും കുളകർണി, ദേശപാണ്ഡ്യ, നാഡകർണി മുതലായ ഉദ്യോഗങ്ങൾ വഹിക്കുന്നതു് സാരസ്വതബ്രാഹ്മണരാകുന്നു. ഇവിടത്തെ പാൎവ്വത്ത്യജോലിയോടു് ഏതാണ്ടു സാമ്യമുള്ള

ഈ ജോലികൾ ആ ദിക്കുകളിൽ കുടുംബപാരമ്പൎയ്യമനുസരിച്ചാണ് കിട്ടിവരുന്നത്. ഈ ജോലികൾ നോക്കുന്നവൎക്കു കരംപിരിക്കുകയും വേറെ ചില ചില്ലറ അധികാരങ്ങൾ നടത്തുകയുംമാത്രമേ ഇപ്പോൾ ചെയ്യേണ്ടതായിട്ടുള്ളു എങ്കിലും, ഹിന്ദുരാജാക്കന്മാരുടെകാലത്തു് താന്താങ്ങളുടെ ഗ്രാമങ്ങളിൽ പ്രായേണ രാജാധികാരംതന്നെ ഇവർ നടത്തിവന്നിരുന്നു എന്നുള്ളതു് ചരിത്രപ്രസിദ്ധമാകുന്നു. സമസ്തകൊങ്കണാധീശ്വരനായിരുന്ന ചാലൂക്യവംശത്തിലെ അപരാദിത്യമഹാരാജാവിന്റെ യുദ്ധകാൎയ്യമന്ത്രിയായിരുന്നതു് അനന്തപ്പൈപ്രഭു എന്ന സാരസ്വതബ്രാഹ്മണനായിരുന്നു. സാവന്തവാടി എന്ന നാട്ടുരാജ്യത്തിൽ പ്രധാനപ്പെട്ട ഉദ്യോഗങ്ങളെല്ലാം വഹിച്ചുവരുന്നതു് സാരസ്വതബ്രാഹ്മണരാകുന്നു. സത്താറായിലെ മഹാരാഷ്ട്രരാജാക്കന്മാരുടെ അഷ്ടപ്രധാനന്മാരുടെ ഇടയിലും സാരസ്വതന്മാർ ഉണ്ടായിരുന്നു. 1600-നമുമ്പായി ബദ്നൂരിൽ വാഴാൻതുടങ്ങിയ നായ്ക്കരാജാക്കന്മാരുടെ മന്ത്രിസ്ഥാനം വളരെക്കാലത്തേക്കു് വഹിച്ചിരുന്നതു് മല്ലർ എന്ന ഉപനാമത്തോടുകൂടിയവരും ഹൊനാവരിലെ സ്വദേശികളുമായ ഒരു കുടുംബക്കാരായിരുന്നു. 1660-നിടയ്ക്കു് മന്ത്രിപദമലങ്കരിച്ചിരുന്നതു് രാമചന്ദ്രമല്ലർ എന്ന പ്രസിദ്ധപുരുഷനായിരുന്നു. വിജയനഗരത്തിലെ രാജാക്കന്മാരുടേയും മഹമ്മദീയരാജാക്കന്മാരുടേയും കീഴിലും ശേണപിമാൎക്കു് പ്രധാനപ്പെട്ട ഉദ്യോഗങ്ങൾ ലഭിച്ചിരുന്നു. കുശസ്ഥലി, കൎദ്ദലി എന്നീ ഗ്രാമങ്ങളെ അധിവസിച്ചുവരാണു് വ്യാപ്യമായ അൎത്ഥത്തിൽ ശേണപികൾ എന്നു പറയപ്പെട്ടുവന്നതു് എന്നു മുമ്പു് പ്രസ്താവിച്ചുവല്ലൊ.

ആ ഗ്രാമങ്ങൾക്ക തെക്കുണ്ടായിരുന്ന അഷ്ടഗ്രാമങ്ങളിൽ പാൎത്തിരുന്നവരെ അപേക്ഷിച്ച് ഇവൎക്ക സാമുദായികമായ സ്ഥാനമാനങ്ങളിൽ ചില കുറവുകൾ ഉണ്ടായിരുന്നതിനാൽ ഇവർ രാജധാനികളിൽ സ്വാധീനശക്തി സമ്പാദിച്ച് അഷ്ടഗ്രാമക്കാരേക്കാൾ പ്രാധാന്യമുള്ളവരായിത്തീരണമെന്നുള്ള നിർബ്ബന്ധബുദ്ധിയോടുകൂടി മറ്റെല്ലാതൊഴിലുകളേയും ഉപേക്ഷിച്ചു വാശിയോടുകൂടി ഗവൎമ്മെൻറുകളെ സേവിച്ച് ഉദ്യോഗങ്ങൾ കരസ്ഥമാക്കുകയാണുണ്ടായത്. ഇതിലേക്കായി ഇവർ ഗോവാവിട്ട് ബൽഗാം മുതലായ ദൂരസ്ഥലങ്ങളിൽപോലും ചെന്നു വിജയനഗരത്തിലേയും ബദ്നൂരിലേയും രാജാക്കന്മാരേയും അനന്തരകാലത്തു പൂനായിലെ പേഷ്വാമാരെയും സേവിച്ചുവന്നു. ബറോഡാരാജ്യത്തും ചിരകാലമായി സാരസ്വതബ്രാഹ്മണർ ഉന്നതപദവികളെ അലങ്കരിക്കുന്നുണ്ട്. നമ്മുടെ ഓൎമ്മയിലുള്ള ശങ്കരപാണ്ഡുരംഗപണ്ഡിതർ, ഡാക്ടർ ഭാവുദാജി, ജസ്റ്റിസ് കാശിനാഥത്ര്യംബക തേലംഗ്, ഡാക്ടർ രാമകൃഷ്ണഗോപാലഭണ്ഡാരകർ എന്നീ മഹാന്മാർ ശേണവിവൎഗ്ഗത്തിൽ ചേൎന്നവരാകുന്നു.

---

## അദ്ധ്യായം ൧൬.

### ശേണവിശബ്ദത്തിൻെറ വ്യുൽപത്തി

ശേണവി എന്ന പദത്തിൻെറ വ്യുൽപത്തി ഇതുവരെയും ആരും നിരാക്ഷേപമായി സ്ഥാപിച്ചിട്ടില്ല 1. ആദ്യം വന്ന അറുപത്തിയാറു ഗ്രാമക്കാരും പിന്നീടുവന്ന മുപ്പതു

ഗ്രാമക്കാരും ചേൎന്ന് ആകെ 96 ഗ്രാമങ്ങളിലായി വസി ച്ചതുകൊണ്ടു ഷണ്ണവതി എന്ന പദത്തിൻെറ തത്ഭവമായ ശേണ്വി എന്ന സംജ്ഞ സാരസ്വതബ്രാഹ്മണൎക്ക് സിദ്ധിച്ചു എന്നു മുൻപ് ഒരിടത്തു പറഞ്ഞിട്ടുണ്ടല്ലൊ. 66 ഗ്രാമങ്ങളിൽ വസിച്ചവൎക്കു സാസഷ്ടി എന്ന നാമധേയം മുമ്പിനാലെ ഏൎപ്പെട്ട സ്ഥിതിക്ക് അവരേയും പിന്നീടു വന്നവരേയും ഒന്നിച്ചുചേൎത്തു ശേണ്വി എന്നു പറഞ്ഞുവന്നു എന്നുള്ള അഭിപ്രായം ശരിയല്ലെന്ന് ഒരാക്ഷേപമുണ്ടാകാം. എന്നാൽ 96 തികയ്ക്കാൻ ഇടയാക്കിയ 30 ഗ്രാമക്കാരെ ശേണ്വി എന്നും മുമ്പിനാലെവന്നവരെ സാസഷ്ടി എന്നും പറഞ്ഞുവന്നു എന്നു വിചാരിക്കുന്നതിൽ അസാംഗത്യം കാണുന്നില്ല. 66 ഗ്രാമങ്ങൾക്കു തൊട്ടുകിടക്കുന്ന ഒരു ദ്വീപിന് തീസവാഡി (മുപ്പതു ഗ്രാമങ്ങൾ) എന്നു പേരുണ്ടായിരുന്നു എന്ന് The Portughese in India എന്ന ഗ്രന്ഥത്തിൽ കാണുന്നതുമുണ്ട്. സരസ്വതീമന്ധചകാരൻ ഈ വ്യുൽപത്തിയെ ആദരിക്കുന്നില്ല. 2. മഹാരാഷ്ട്രദേശത്ത് ഉപാദ്ധ്യായൻ എന്ന അൎത്ഥത്തിൽ പത്ത, പന്തോജി എന്നീ ശബ്ദങ്ങൾ ഉപയോഗിച്ചുവരുന്നതുപോലെ ഗോമന്തകദേശത്ത് ആദ്യകാലംമുതല്ക്കു നാളതുവരെയും ശേണവള്ളൌ, ശണൈ എന്നീ വിദ്വത്വസൂചകങ്ങളായ പദങ്ങളാണു പ്രചാരത്തിലിരിക്കുന്നത്. ആ ദേശത്ത് ഉപാദ്ധ്യായന്മാരും വിദ്വാന്മാരും ആയിരുന്നതു സാരസ്വതബ്രാഹ്മണർതന്നെ ആയിരുന്നതിനാൽ ഈ ശബ്ദം അവരുടെ ജാതിവാചകമായിത്തീൎന്നു എന്നാണു വേറെ ഒരു അഭിപ്രായം. ഇതു വളരെ സ്വാഭാവികമായിത്തോന്നുന്നുണ്ടെങ്കിലും ഉപാദ്ധ്യായനെന്ന അ

ൎത്ഥത്തിൽ നടപ്പായ ശേണവീശബ്ദം ഏതു പദത്തിൽ നിന്ന് ഉത്ഭവിച്ചു എന്നുള്ള സംശയം ഇതുകൊണ്ടു തീരുന്നില്ല. മററുള്ളവക്ക് വേറെ ഓരോ ഉപനാമങ്ങൾ ഏൎപ്പെട്ടതിൽപിന്നീടും എഴുത്തുജോലി ചെയ്തുകൊണ്ടിരുന്നവർ ശേണായി എന്ന സംജ്ഞകൊണ്ടുതന്നെ അറിയപ്പെട്ടിരുന്നു എന്ന്, ഈ ദിക്കിലുള്ള നമ്മുടെ ദേവാലയങ്ങളിൽ കണക്കെഴുത്തുജോലി നോക്കുന്ന സ്വജനങ്ങളെ അവരുടെ ഉപനാമം എന്തുതന്നെയായിരുന്നാലും ശേണായി, ശേണായി എന്നു പറഞ്ഞുവരുന്നതിൽനിന്നും, അനുമാനിക്കേണ്ടിയും ഇരിക്കുന്നു. അതിനാൽ ഈ അഭിപ്രായം തീരെ നിരാധാരമെന്നു തള്ളിക്കളയാവുന്നതല്ല. 3. ബുദ്ധിവാചകങ്ങളായി ശേണവൎഇ എന്നും ശേണാ എന്നും ഉള്ള പദങ്ങളിൽനിന്നു ബുദ്ധിമാൻ എന്നുള്ള അൎത്ഥത്തിൽ ശേണവി എന്ന ശബ്ദം പ്രചാരത്തിൽ വന്നു എന്നുള്ളതാണു മൂന്നാമത്തെ അഭിപ്രായം. 4. രാജാവ് എന്നൎത്ഥമുള്ള 'ശഹ' എന്നും ഗുമസ്തൻ എന്നൎത്ഥമുള്ള 'ണവീസ്' എന്നും ഉള്ള പേൎഷ്യൻഭാഷാപദങ്ങളിൽനിന്നു പ്രസ്തുത പദം ഉത്ഭവിച്ചു എന്നും ഒരു പക്ഷമുണ്ട്. ശഹാനവീസ് എന്നതു ദുഷിച്ച് ശഹണവി എന്നും ശണവി എന്നും ആയിത്തീരാവുന്നതാണല്ലൊ. ഓരോ കാലത്തു ഗോവയെ ഭരിച്ചിരുന്ന ഭാമിനി, ബിജപ്പൂർ, എന്നീ രാജവംശക്കാരുടെ കീഴിൽ സാരസ്വതർ ഗുമസ്താപ്പണിയും മററും നോക്കിവന്നിരുന്നതുകൊണ്ട് ഈ പേരു സിദ്ധിച്ചു എന്നാണ് ഈ പക്ഷക്കാർ പറയുന്നത്. മഹമ്മദീയരാജാക്കന്മാരുടെ കാലത്തു രാജ്യകാൎയ്യസംബന്ധമായ എഴുത്തുകുത്തുകൾ നടത്തിവന്നിരുന്നതു പേൎഷ്യൻഭാഷ

യിലുമാണല്ലൊ. എന്നാൽ ഈ അഭിപ്രായത്തിനും കേവലം ഊഹമല്ലാതെ വേറെ യാതൊരു അടിസ്ഥാനവും കാണുന്നില്ല. 5 സേനാപതി എന്ന ശബ്ദം ദുഷിച്ചാൽ പ്രാകൃതഭാഷയിൽ ശേണാവഈ എന്നായിത്തീരുന്നതാണ്. അതു ക്രമേണ ദുഷിച്ച് ശേണവഈ, ശേണവി, ശേണ്ചി എന്നിങ്ങനെ ആയിത്തീൎന്നു എന്ന് ഊഹിക്കാം. എന്നാൽ ഇടക്കാലത്ത് ജീവമ്പാ മുതലായി ചില സേനാപതികൾ സാരസ്വതബ്രാഹ്മണരുടെ ഇടയിൽ ഉണ്ടായിട്ടുണ്ടെങ്കിലും അത് ജാതിവാചകമായി തീരത്തക്കവിധത്തിൽ സേനാപതിവൃത്തി ഇവരുടെ ഇടയിൽ വലിയ പ്രചാരത്തിലിരുന്നു എന്നുള്ളതിന് ചരിത്രസംബന്ധമായ യാതൊരു ആധാരവുമില്ല. സഹ്യാദ്രിഖണ്ഡത്തിൽ "ശ്രാദ്ധാത്ഥം ചൈവ യജ്ഞാത്ഥം" പരശുരാമൻ ഇവരെ കൊണ്ടുവന്നതാണെന്നു പറഞ്ഞിരിക്കുന്നതിനാൽ ഗോമന്തകത്തിലേക്കു വരുന്നതിനുമുമ്പ് ഇവർ ക്ഷത്രിയവൃത്തികൊണ്ടുപജീവിച്ചുവന്നവരാണെന്നു വിചാരിക്കാനും ന്യായമില്ല ഗോമന്തകത്തിലേക്കു വരുന്നതിനുമുമ്പ് ഇവരുടെ വാസസ്ഥാനം ത്രിഹോത്രമായിരുന്നു എന്നുള്ളതു് ശരിതന്നെ, എങ്കിലും അതു് ഇപ്പോഴത്തെ തിർഹട്ട്തന്നെയായിരുന്നുവോ എന്നുള്ളതു സന്ദിഗ്ദ്ധാവസ്ഥയിലാണല്ലൊ ഇരിക്കുന്നതു് ആ സ്ഥിതിക്ക് പ്രാകൃതവ്യാകരണമനുസരിച്ചു തിർഹട്ടിനു സമീപമുള്ള മഗധരാജ്യത്തുമാത്രം നടപ്പുണ്ടായിരിക്കാനിടയുള്ള ശേണാവഈ എന്ന രൂപത്തിൽ നിന്നു് ഈ ജാതിനാമമുണ്ടായി എന്നു വിധിക്കുന്നതിനും സംശയിക്കണം 'തിർഹട്ടിൽ ക്ഷത്രിയധമ്മമനുസരിച്ചുവരുന്ന ബ്രാഹ്മണരുണ്ടു് എന്നു"The Imperial Gazetteer

of India എന്ന ഗവമ്മെൻറു പ്രസിദ്ധീകരണത്തിൽ കാണുന്നുണ്ടെങ്കിലും അവരെ ശേണാവയ്യ എന്നും മററും പറഞ്ഞുവരാത്തതുകൊണ്ടു പ്രസ്തുത വ്യുൽപത്തി സ്വീകരിക്കുവാൻ നിവൃത്തിയില്ല. 6. ഗോവാരാജ്യം വിജയനഗരത്തിലെ രാജാക്കന്മാൎക്ക് കീഴടങ്ങിയപ്പോൾ സാരസ്വത ബ്രാഹ്മണർ അവരുടെ കീഴിലും പല ഉദ്യോഗങ്ങൾ വഹിച്ചിരുന്നു. നാടകർണി, നാടഗൌഡ മുതലായ കന്നടകഭാഷയിലുള്ള ഉദ്യോഗപ്പേരുകൾ ഇവൎക്ക് ഉപനാമങ്ങളായി സിദ്ധിക്കുവാനുള്ള കാരണം ഇതാണ്. അതുപോലെതന്നെ പ്രവൃത്തിപ്പിള്ള എന്നൎത്ഥമുള്ള ശാനഭോഗ് അഥവാ ശാനഭാവ് എന്നീ സംജ്ഞകളിൽനിന്ന് ശേണവീശബ്ദം ഉണ്ടായി എന്നുള്ള അഭിപ്രായവും ത്യാജ്യമാകുന്നു. നാടകർണി മുതലായതു് ചില പ്രത്യേക കുടുംബക്കാരുടെ ഉപനാമങ്ങളായിരിക്കെ അതുപോലെയുള്ള കാരണത്താൽ ഒരു സമുദായത്തിനു മുഴുവൻ ശേണവി എന്ന സംജ്ഞയുണ്ടായി എന്നു വിചാരിക്കുന്നതു് പ്രത്യക്ഷത്തിൽ യുക്തിഹീനമാകുന്നു. സാരസ്വതന്മാർ എല്ലാവരും എന്നുവേണ്ട മിക്കവരും പ്രവൃത്തിപ്പിള്ളമാർ ആയിരിക്കുകയോ അന്യജാതീയരായ അനേകം പേർ ആ ജോലി നോക്കാതിരിക്കയോ ചെയ്തിട്ടില്ല. 7. "ശുചിർഭൂതബ്രാഹ്മണഃ" എന്നതു് മാഗധിപ്രാകൃതത്തിൽ "ശോഹണേ ബഹ്മണേ" എന്നായിത്തീരും. ശാകുന്തളം അഞ്ചാം അങ്കത്തിൽ "കിം ശുചിർ ഭൂതോ ബ്രാഹ്മണ ഇതി കൃത്വാ രാജ്ഞാ പ്രതിഗ്രഹോ ദത്തഃ" എന്ന അൎത്ഥത്തിൽ ഒരു നീചപാത്രത്തെക്കൊണ്ടു് കവി "കിം ശോഹ

ണേ ബഹമണേത്തികലി അരജ്ജപഡിഗ്ഗഹേ ദിണ്ണേ"
എന്ന് പറയിച്ചിരിക്കുന്നതു നോക്കുക. ഈ ശോഹണേ
എന്നതിൽനിന്ന് ശേണവി ഉണ്ടായി എന്നുള്ള മതം
മനോധമ്മവിലാസത്തിന്റെ മൂദ്ധാഭിഷിക്തദൃഷ്ടാന്തമായി
വിചാരിച്ചു തള്ളുവാനേ ഉള്ളു. 8. ബ്രാഹ്മണക്ക് സ്മൃ
തികളിൽ വിധിച്ചിട്ടുള്ള ശമ്മൻ എന്ന ഉപപദം ഉത്തര
ദേശങ്ങളിൽ സാധാരണവ്യവഹാരത്തിലും ധാരാളമായി
ഉപയോഗിക്കാറുണ്ട്. ശ്രേഷ്ഠാത്ഥമുള്ള ആയ്യശബ്ദംകൂടി
ചേക്കുമ്പോഠം ഇതു "ശമ്മായ്യ" എന്നായിത്തീരും. അ
തിന്റെ അപഭ്രംശമായി "ശൺവായ" ശേണവഈ,
ശേണവീ എന്നും കിട്ടും. ശമ്മായ്യ എന്നതിൽനിന്നും
നകാരത്തോടുകൂടിയ ഈ അപഭ്രംശങ്ങഠ ഉത്ഭവിക്കാൻ
ഇടയില്ലല്ലൊ എന്നുള്ള ആക്ഷേപത്തെ സിദ്ധവൽക്ക
രിച്ച് "ശമ്മൻ ആയ്യ" എന്ന സംബുദ്ധിരൂപത്തിലുള്ള
നകാരം അതിനുമുൻപുള്ള രേഫത്തെ നിമിത്തീകരിച്ച്
ണകാരമായിത്തീരുമല്ലൊ എന്ന് സരസ്വതീമണ്ഡലകാ
രൻ സമാധാനം പറയുകയും, ബങ്കാളികഠ, കണ്ണാടക
ബ്രാഹ്മണർ, തമിഴ്ബ്രാഹ്മണർ എന്നിവരെ ബാബുലോക്
അപ്പാലോക്, അയ്യാലോക് എന്നിങ്ങനെ വ്യവഹരിച്ചു
വരുന്നതുപോലെ സാരസ്വതബ്രാഹ്മണരെസംബന്ധിച്ചും
ശേണവീലോക് എന്ന നടപ്പിൽവന്നു എന്നു സിദ്ധാന്തി
ക്കുകയും ചെയ്യുന്നു. മേൽവിവരിച്ച ശബ്ദവ്യുൽപത്തിക
ളൊന്നും തൃപ്തികരമായിത്തോന്നുന്നില്ല.

# അദ്ധ്യായം ൰൧.

## സാസഷ്ടിക്കാർ.

വ്യാപാരത്തെ പ്രധാനതൊഴിലായി സ്വീകരിക്കുകയും അതിലേക്കുപകരിക്കുന്ന ഗോവാപ്രാന്തത്തെ വാസസ്ഥാനമായി സ്വീകരിക്കുകയും ചെയ്തിട്ടുള്ളവരാകുന്നു സാസഷ്ടിക്കാർ. (ക്രിസ്ത്വാബ്ദം 16-ാംശതകത്തിൽ ഇവർ ആഫ്രിക്ക, യൂറോപ്പ് എന്നീ വിദേശങ്ങളുമായിട്ടുപോലും വലിയ നിലയിൽ വാണിജ്യം നടത്തിവന്നിരുന്നു. കാലാന്തരത്തിൽ വൈഷ്ണവമതത്തെ സ്വീകരിക്കുകയും പോർട്ടുഗീസുകാരുടെ ഭരണകാലത്തു നാടുവിട്ടു കർണ്ണാടകത്തിലും മലയാളത്തിലും വന്നു കുടിയേറിപ്പാർക്കുകയും ചെയ്തിട്ടുള്ളതു സാസഷ്ടിക്കാരിൽ ഉൾപ്പെട്ടവരാകുന്നു. ഇടക്കാലത്തുവരെ ഇവർ ഉൽകൃഷ്ടവിദ്യാഭ്യാസത്തിലും ഗവൎമ്മെൻറുദ്യോഗങ്ങളിലും വലിയ താല്പൎയ്യം കാണിക്കാറില്ലായിരുന്നു എങ്കിലും ഇപ്പോൾ ആ സ്ഥിതിയെല്ലാം മാറീട്ടുണ്ട്.) വ്യാപാരവിഷയങ്ങളിൽ ഇവൎക്കു പ്രത്യേകവൈശേഷ്യമുണ്ടായിരുന്നതിനാൽ ശേണവികളേയുംമററും അപേക്ഷിച്ച് ഇവർ കൂടുതൽ ധനസമ്പന്നന്മാരാകുന്നു. എന്നാൽ മലയാളദേശത്തെ സംബന്ധിച്ചിടത്തോളമെങ്കിലും വ്യാപാരാഭിവൃദ്ധിക്കുള്ള ശ്രമങ്ങളിൽ ഇവർ ഇപ്പോൾ അന്യസമുദായക്കാരോട് കിടനില്ക്കുന്നുണ്ട് എന്നു പറവാൻ പാടില്ല.

---

# അദ്ധ്യായം ൧൯.

## കുദാൽക്കാരും ബാൎദ്ദേശ്കാരും.

ശേണവിമാരും സാഷ്ടിക്കാരും കഴിഞ്ഞാൽ ദക്ഷിണ സാരസ്വതന്മാരിൽ പിന്നെ ശേഷിക്കുന്നതു ഗോവായ്ക്കു വടക്കായി കുദാൽ, ബാൎദ്ദേശ് എന്നീ ഇടങ്ങളിൽ സ്ഥലം പിടിച്ചകുടുംബക്കാരായിരുന്നു. ഇവരെ ഇന്നും കുദാൽക്കാർ എന്നും, ബാൎദ്ദേശ്ക്കാർ എന്നും പറഞ്ഞുവരുന്നു. ഇവർ തങ്ങളുടെ പ്രധാനതൊഴിലായി സ്വീകരിച്ചിരുന്നതു് കൃഷിയാകുന്നു. "കുലം ദ്വാദശകം പുത്രസ്ഥാപിതം ദ്വാദശേ പുരേ" എന്നിങ്ങനെ സഹ്യാദ്രിഖണ്ഡത്തിൽ പ്രസ്താവിച്ചിട്ടുള്ള ദ്വാദശപുരങ്ങൾ "ബാൎദ്ദേശ്" ആയിരിക്കാനിടയുണ്ടു്. ബാൎദ്ദേശ് എന്നുവെച്ചാൽ പന്ത്രണ്ടു ദേശങ്ങൾ എന്നാണല്ലൊ അൎത്ഥം.

---

# അദ്ധ്യായം ൨൦.

## ദാക്ഷിണാത്യസാരസ്വതരുടെ ഉപവിഭാഗങ്ങൾ.

ദക്ഷിണസാരസ്വതന്മാരുടെ ഇടയിൽ മൂന്നു വിഭാഗങ്ങളുണ്ടെന്നു് പ്രസ്താവിച്ചുവെങ്കിലും ഭിന്നദേശങ്ങളിൽ വസിക്കുകയും പ്രധാനമായി ഭിന്നജീവികാമാൎഗ്ഗങ്ങളെ അനുസരിക്കുകയും ചെയ്തുകൊണ്ടുമാത്രം മേൽപ്രകാരം വിഭാഗം കല്പിക്കാമെന്നല്ലാതെ ഇവരെ മൂന്നു പ്രത്യേക സമുദായങ്ങളായി വിചാരിച്ചുപോകരുതു്. ഉത്തരദിക്കിൽ നിന്നും ഇവർ മൂന്നു കാലങ്ങളിലായി വന്നുചേൎന്നതും

ഈ ഭാഗകല്പനയെ സഹായിച്ചിരിക്കണം. എന്നാൽ അനേകശതം വർഷങ്ങളായി ഇവരെല്ലാവരും ഗൌഡസാരസ്വതബ്രാഹ്മണരെന്ന സംജ്ഞയെ സ്വീകരിച്ച് ഒരേ സമുദായത്തിൽ ഉൾപ്പെട്ടവരെന്നപോലെ കൂടികഴിഞ്ഞു വരികയാണു ചെയ്തിട്ടുള്ളത്. മേൽപറഞ്ഞവരിൽ ശേണ്വികളേയും സാസഷ്ടിക്കാരേയും ഉൾപ്പെടുത്തി ശേണ്വികൾ എന്നു പൊതുവെ വ്യവഹരിക്കാറുണ്ടായിരുന്നു എന്നു മാത്രമല്ല, പ്രായേണ ബാർദ്ദേശ്കാർ തുടങ്ങിയുള്ള മൂന്നാമത്തെ വിഭാഗക്കാരെക്കൂടി ശേണ്വി എന്ന പദംകൊണ്ടു ഗ്രഹിക്കാറുണ്ടായിരുന്നു. എന്നാൽ ക്രിസ്ത്വാബ്ദം 14-ാംശതകത്തിന്റെ അവസാനത്തോടുകൂടി സമുദായത്തിൽ ഓരോ അന്തശ്ഛിദ്രങ്ങൾ ഉണ്ടാകുകയും അതിന്റെ ഫലമായി ഓരോ ഉപവിഭാഗങ്ങൾ ഉത്ഭവിക്കുകയും ചെയ്തു. പതിനാറാംശതകത്തിന്റെ അവസാനത്തോടുകൂടി ദക്ഷിണസാരസ്വതന്മാരുടെ ഇടയിൽ പംക്തിഭോജനമോ പരസ്പരവിവാഹമോ ഇല്ലാത്തവയായി ഏഴു വിഭാഗങ്ങൾ ഉണ്ടായിരുന്നവ ഇന്നും നിലനിന്നുപോരുന്നു. അവ 1. ശേണ്വികളും സാഷ്ടിക്കാരും, 2. ശേണ്വീപൈകി (ശേന്നാപൈപൈ) 3. ബാർദ്ദേശ്കാർ, 4. കുഡാൽക്കാർ, 5. പെഡ്നെക്കർ, 6. ലോതലീക്കർ, 7. ഭൽവലീക്കർ, എന്നിവയാകുന്നു. ശേണ്വിമാരുടേയും സാഷ്ടിക്കാരുടേയും ഇടയിൽ പംക്തിഭോജനത്തിനും പരസ്പരവിവാഹത്തിനും ബാധകമില്ലാത്തതുകൊണ്ടു അവരെ ഒരേ വർഗ്ഗമായി കാണിച്ചിരിക്കുന്നു. ബാർദ്ദേശ്ക്കർ മുതലായ നാമധേയങ്ങൾ അതതു വിഭാഗക്കാരുടെ ഗോവാദ്വീപിലും അതിന്റെ സമീപത്തിലുമുള്ള അവരുടെ പൂർവ്വവാസ

സ്ഥാനങ്ങളായ ബാർദ്ദേശ്, കുദാൽ, പെഢ്നെ, ലോത്‌ലി എന്നിവയിൽനിന്ന് ഉത്ഭവിച്ചിട്ടുള്ളവയാകുന്നു. മംഗലാപുരത്തുവെച്ച് അമ്മെംബൽ സുബ്രായപ്പൈ അവർകളുടെ ഉത്സാഹത്താൽ നടന്ന പരിഷത്തുകൾക്കുശേഷം ആറേഴ കൊല്ലത്തേക്കു ബോംബെപ്രസിഡൻസിയുടെ ഓരോ ഭാഗങ്ങളിലും ഇൻഡോറിലുമായി നടന്നിരുന്ന സംയുക്തഗൌഡസാരസ്വതബ്രാഹ്മണപരിഷത്തിൻെറ പ്രധാനോദ്ദേശ്യം മേൽപറഞ്ഞ ഉപവിഭാഗങ്ങളെയെല്ലാം കൂട്ടിയിണക്കി പംക്തിഭോജനത്തിനും അന്യോന്യവിവാഹത്തിനുമുള്ള ആക്ഷേപംതീർത്തു സമുദായത്തിൻെറ ഐക്യത്തേയും ശക്തിയേയും വർദ്ധിപ്പിക്കണമെന്നുള്ളതായിരുന്നു. ആ പരിഷത്തുമൂലം വടക്കുള്ള സമുദായാംഗങ്ങളുടെ ഇടയിൽ ഒരു ഉണർവ്വ് ഉണ്ടായിട്ടുണ്ടെങ്കിലും തൽഫലമായി ചില പരിഷ്കാരികളുടെ ഇടയിൽ മിശ്രവിവാഹങ്ങൾ നടന്നിട്ടുണ്ടെന്നല്ലാതെ മേൽപറഞ്ഞ ഉദ്ദേശ്യം ഇതുവരെ നിറവേറീട്ടില്ല. ഇതേ ഉദ്ദേശ്യത്തോടുകൂടി ഇടക്കാലത്തു ബോംബെയിലുംമററും വെച്ചു കൂടിയ സമസ്തഭാരതസാരസ്വതബ്രാഹ്മണപരിഷത്തിൻെറ ശ്രമങ്ങൾ ഏതുവിധത്തിൽ പരിണമിക്കുമെന്നു നിശ്ചയിക്കാൻ ഇനിയും കാലമായിട്ടില്ല. മേൽപ്രസ്താവിച്ചവരിൽ ശേണാപൈ ചൈ എന്ന വിഭാഗക്കാരുടെ പേര് ഇവിടങ്ങളിൽ അജ്ഞാതമല്ലെങ്കിലും കേരളദേശത്ത് അവരുടെ കുടുംബങ്ങൾ പേരിനുവേണ്ടിമാത്രമേ ഉള്ളൂ. ബാർദ്ദേശ്കാർ മുതലായവരുടെ പേരുപോലും ഇവിടങ്ങളിൽ അധികം പേർ കേട്ടിരിക്കുമോ എന്നു സംശയമാണ്. കേരളത്തിലേക്കുകടന്ന കൂട്ടർ സാഷ്ടിക്കാരാണെന്നു വിശേഷിച്ചെടുത്തു

പറയേണ്ട ആവശ്യമില്ലല്ലൊ. കൊച്ചിയിൽ സാരസ്വതബ്രാഹ്മണർ ശ്മശാനമായി ഉപയോഗിച്ചുവരുന്ന സ്ഥലത്തിനു സാഷ്ടിപറമ്പ് എന്നു പറഞ്ഞുവരുന്നതു് ഈ കാരണത്താലാണെന്നു ശേഷഗിരിപ്രഭു അവർകൾ പ്രസ്താവിക്കുന്നു. ഈ ദിക്കുകളിലുള്ള സാരസ്വതന്മാരുടെ മതാചാര്യനായ കാശീമഠസ്വാമിയാർതിരുമനസ്സുകൊണ്ടു ശിഷ്യവർഗ്ഗങ്ങൾക്കയക്കുന്ന തിരുവെഴുത്തുകളിൽ "സാസഷ്ടി അന്ത്രോജി ഗൌഡസാരസ്വതബ്രാഹ്മണ" എന്നു പ്രസ്താവിക്കാറുള്ളതും പ്രസ്താവയോഗ്യമാകുന്നു. ശത്രുക്കളെ ഭയന്നു കുലദേവതകളോടുകൂടി നാടുവിട്ടു ചെന്നു താമസിച്ച അന്ത്രോജ് എന്ന ഗ്രാമത്തിന്റെ നാമധേയത്തിൽനിന്നായിരിക്കാം അന്ത്രോജി എന്നതിന്റെ ഉത്ഭവം. തിരുവിതാംകൂറിലും കൊച്ചിയിലും ഉള്ള തിരുവനന്തപുർത്തുകാരെന്ന വർഗ്ഗക്കാർ മലയാളത്തിനു വടക്കുണ്ടെന്നു തോന്നുന്നില്ല. അവരുടെ ഉൽപത്തിയേയും മുഖ്യസമുദായത്തിൽനിന്നു് അവർ എപ്പോൾ പിരിഞ്ഞുപോയി എന്നുള്ളതിനേയുംപററി സ്പഷ്ടമായി യാതൊന്നും അറിയാൻ പാടില്ല.

---

## അദ്ധ്യായം ൨൦.

### ശേണാപൈചേ.

ശേണ്വികളും സാസഷ്ടിക്കാരും ഉൾപ്പെട്ട വിഭാഗം കഴിഞ്ഞാൽപിന്നെ പ്രധാനവിഭാഗക്കാരായ ശേണാപൈചെമാരുടെ ഉൽപ്പത്തിയെപ്പററിയുള്ള ചില ഐതിഹ്യ

ങ്ങളെ ഇവിടെ പ്രസ്താവിക്കുന്നതു കൊള്ളാമെന്നു തോ ന്നുന്നു. ക്രിസ്താബ്ദം 18-ാംശതവൎഷത്തിൽ മഹാരാഷ്ട്രഭാ ഷയിൽ പദ്യരൂപത്തിൽ എഴുതപ്പെട്ടിട്ടുള്ള കൊങ്കണാ ഖ്യാനമെന്ന ഗ്രന്ഥത്തിൽ പ്രസ്താവിച്ചിരിക്കുന്ന അഭിപ്രാ യത്തെ ഒന്നാമതായി ചേൎക്കുന്നു. ഗവൎമ്മെൻറുദ്യോഗങ്ങൾ ക്കായും മററും ബറോഡാ, പൂനാ മുതലായ പൂൎവ്വപ്രദേശ ങ്ങളിൽചെന്നു പാൎത്തിരുന്ന ശേണവിമാരിൽ ചിലർ എ ങ്ങനെയോ ശക്തിപൂജാസമ്പ്രദായത്തെ സ്വീകരിച്ചിട്ടു ണ്ടായിരുന്നു. പരബ്രഹ്മസ്വരൂപിണിയും ത്രിമൂൎത്തികളെ പ്പോലും തങ്ങളുടെ സൃഷ്ടിസ്ഥിതിസംഹാരകൎമ്മങ്ങളിൽ വ്യാപരിപ്പിക്കുന്നവളും ജഗന്മാതാവുമായ ആദിശക്തിയെ ഉപാസിക്കുക എന്നുള്ളതാണു ശാക്തമതത്തിൻെറ സ്വ ഭാവം. ഈ ഉപാസന സ്ഥൂലസൂക്ഷ്മാദിഭേദേന പല രൂപ ത്തിലുണ്ടെങ്കിലും അവയെ എല്ലാം ദക്ഷിണമാർഗ്ഗമെന്നും വാമമാർഗ്ഗമെന്നും രണ്ടായി വിഭജിക്കാം. വാമമാർഗ്ഗ ത്തിൽ മദ്യമാംസാദികളെ നിവേദിച്ചും ഭിന്നജാതിക്കാർ യാതൊരു വ്യത്യാസവും കൂടാതെയും ഒന്നിച്ചിരുന്നു തീൎത്ഥം (മദ്യം) സേവിച്ചും മററും നടത്തിവരുന്നതാകുന്നു വാമ മാർഗ്ഗം. അന്യന്മാരുടെ ദൃഷ്ടിയിൽ സന്മാർഗ്ഗവിരുദ്ധ ങ്ങളായിത്തോന്നുന്ന പല പ്രവൃത്തികളും വാമമാർഗ്ഗമനു സരിച്ചുള്ള ശക്തിപൂജയിൽ അന്തർഭവിക്കുന്നുണ്ടത്രെ. എന്നാൽ കൌളന്മാരുടെ അതായത്ത് വാമമാർഗ്ഗാനുസാ രികളുടെ അഭിപ്രായത്തിൽ അത്ത് ഏററവും ശ്രേഷ്ഠമായ പൂജാമാർഗ്ഗമാണ് എന്നാകുന്നു. സ്വർഗ്ഗസുഖത്തെയൊ മോക്ഷത്തെയോ സമ്പാദിക്കുന്നതിനായി നാം ഐഹിക ഭോഗങ്ങളെ ത്യജിക്കേണ്ടതായ ആവശ്യമില്ലെന്നും ഭോഗ

രൂപത്തിൽതന്നെ യോഗത്തെ അനുഷ്ഠിക്കേണ്ടതാണെന്നും ഉള്ളതു് അവരുടെ സിദ്ധാന്തമാകുന്നു. "ഭോഗസ്തു യോഗായതേ" എന്നത്രെ പ്രമാണം. വാമമാർഗ്ഗാനുയായികൾ ലോകാപവാദത്തെ ഭയപ്പെട്ടോ രഹസ്യമായി അനുഷ്ഠിച്ചാൽ ലഭിക്കുമെന്നു വിചാരിക്കപ്പെട്ടുവരുന്ന ഫലാധിക്യത്തെ ഓർത്തോ രഹസ്യമായിട്ടാണു ശക്തിപൂജ ചെയ്തുവരാറുള്ളതു്. രഹസ്യം വെളിപ്പെടുന്നതു് അനേകം അനർത്ഥങ്ങൾക്കുകൂടി കാരണമായിത്തീരുമെന്നുള്ള അഭിപ്രായവും പലരുടേയും ഇടയിൽ ഉണ്ടു്. ദേവി പറയുന്നമട്ടിൽ "എന്നെ പുറത്താക്കിയാൽ നിന്നെപ്പുറത്താക്കും" എന്നൊരു ചൊല്ലു മലയാളികളുടെ ഇടയിൽ നടപ്പുണ്ടല്ലൊ. മഹാരാഷ്ട്രത്തിലും കർണ്ണാടകത്തിലുമുള്ള ദ്രാവിഡബ്രാഹ്മണരിൽനിന്നു ശേണവിമാർ ശക്തിപൂജാസമ്പ്രദായം സ്വീകരിച്ചതായിരിക്കണം. കുറേക്കാലം കഴിഞ്ഞതിനുശേഷം ഉദ്യോഗസംബന്ധമായി പശ്ചിമതീരത്തിൽവന്നു താമസം തുടങ്ങിയപ്പോൾ അന്നു വൈഷ്ണവരായിത്തീർന്നിരുന്ന അവിടത്തെ സാരസ്വതന്മാരുമായി ഇവർ ഇടപെടുവാൻ സംഗതിവന്നു. സമ്പ്രദായഭേദംകൊണ്ടു് ഈ രണ്ടുകൂട്ടർക്കും തമ്മിൽ വൈരക്കുറവുണ്ടായതിൽ അതിശയിപ്പാനില്ല. ഇവരിൽ ഓരോ കൂട്ടരും സ്വയം ശ്രേഷ്ഠത്വംനടിച്ചു മറേറവർഗ്ഗക്കാരെ ഹീനന്മാരായി കരുതിവന്നു. വടക്കുള്ള സ്ഥാത്തിസാരസ്വതന്മാരുമായി സാമുദായികസംഗതികളിൽ സമത്വത്തോടുകൂടിയാണു പെരുമാറിവരുന്നതെങ്കിലും പുത്തനായി തങ്ങളുടെ ഇടയിൽ വന്ന ഈ ആളുകളുടെ ആചാരങ്ങളെപ്പററി വൈഷ്ണവന്മാർക്കു സംശയങ്ങൾ ജനിച്ചതു് ഈ പെരുമാററവ്യത്യാസത്തിനു കാരണമായിത്തീന്നു ബദന്തൂരിൽവെച്ചു് ഒരിക്കൽ നീചജാതിക്കാരുമായി

ഒന്നിച്ചിരുന്നു ശക്തിപൂജ ചെയ്തുകൊണ്ടിരുന്ന ഈ പു തിയ ശേണപികളെ വൈഷ്ണവന്മാർ കണ്ടുപിടിച്ചു വിവരം രാജാവിനെ ധരിപ്പിക്കുകയും ഇവരെ ജാതിയിൽനിന്നു ബഹിഷ്കരിക്കുകയും ചെയ്തുവെന്നാണു കൊങ്കണാഖ്യാന ത്തിൽ പറഞ്ഞുകാണുന്നത്. യഥാൎത്ഥശേണപിമാരുടെ ഇടയിൽനിന്നു വന്നതുകൊണ്ടു ശേണപിപൈകി എന്നുള്ള സംജ്ഞയും ഇവൎക്കു സിദ്ധിച്ചു. വടക്കൻഭാഷയിൽ "ശേ ണപീപൈകി" എന്നുവെച്ചാൽ "ശേണപിമാരുടെ ഇട യിൽ" എന്നാണൎത്ഥം. ഗവൎമ്മെൻറുസംബന്ധിച്ച കാൎയ്യ ങ്ങളിൽ ശക്തിയും പ്രാധാന്യവുമുണ്ടായിരുന്ന ശേണപി മാർ സാസഷ്ടിക്കാരെ അന്യജാതീയരിൽനിന്നും സ്വീക രിച്ച വൈഷ്ണവമതത്തെ ആസ്പദമാക്കി ചെറുത്തുസംസാ രിക്കാറുണ്ടായിരുന്നതുകൊണ്ടു മേൽപ്രകാരം പകവീട്ടിയ താണെന്നും പറയുന്നുണ്ട്. വിജയനഗരരാജാക്കന്മാരുടെ ആധിപത്യം പശ്ചിമതീരത്തിൽ വ്യാപിച്ചുതുടങ്ങിയതു ക്രിസ്ത്വാബ്ദം 1600-ാമാണ്ടിനു മുൻപായിരുന്നതിനാൽ വൈഷ്ണവരും ശേണായ്പൈപൈമാരുംതമ്മിലുള്ള മത്സരം ഏകദേശം 1650-ാമാണ്ടിനു മുൻപുമുതല്ക്കു തുടങ്ങി ഒടു വിൽ 19-ാംശതവൎഷത്തിൻെറ ആരംഭത്തിൽ ചിത്രാപുര മഠത്തിൻെറ സ്ഥാപനത്തിനു ഹേതുവായിത്തീൎന്നിരിക്ക ണം. ഗംഗാവലീനദിക്കു തെക്കു കൈവല്യമഠശിഷ്യന്മാരായ സ്വാമിന്മാരില്ലാത്തതിനാൽ അന്നത്തെ ഈ പിണക്ക ത്തിൽ തെക്കുള്ള സ്വാമിന്മാരെല്ലാം ഒരു ഭാഗത്തു ചേൎന്നി രുന്നു എന്നു വിചാരിക്കണം. ഉത്തരകൎണ്ണാടകജില്ലയുടെ തലസ്ഥാനം കാൎവ്വാറിലേക്കു മാററുന്നതുവരെ ഗംഗാവലി നദിക്കു വടക്കു ശേണായ്പൈപൈമാരും ഇല്ലായിരുന്നു.

ക്യാനറാഗസററ്റിയർ എന്ന ബോംബെഗവമ്മെൻറു വക പ്രസിദ്ധീകരണത്തിൽ താഴെ പറയുംപ്രകാരം കാണുന്നു. "അവർതന്നെ പറയുന്നതു്, തങ്ങൾ ശേണപിമാരിൽനിന്നും പിരിഞ്ഞതു ശേണപിമാർ ക്യാനറായിൽ വന്നതിൽപ്പിന്നെ വളരെക്കാലം കഴിഞ്ഞിട്ടാണു് എന്നാകുന്നു. ഒരു പക്ഷത്തിൽ, രണ്ടു പ്രധാനകുടുംബക്കാർ തമ്മിൽ ഒരു വസ്തുവിനെസംബന്ധിച്ചുണ്ടായ ഒരു വഴക്കാണു് ഈ പിരിവിനു കാരണമെന്നു പറയുന്നു. മറെറാരുപക്ഷത്തിൽ, ഉദ്ദേശം 150 കൊല്ലങ്ങൾക്കുമുൻപു് അവരുടെ അന്നത്തെ ധമ്മഗുരു സ്വീകരിച്ചിരുന്ന രണ്ടു ശിഷ്യന്മാരിൽ ഇന്നാരാണു് അദ്ദേഹത്തിനുശേഷം മഠാധിപതിയായി വാഴേണ്ടതു് എന്നു് അദ്ദേഹം നിർദ്ദേശിച്ചിട്ടില്ലാതിരുന്നതിനാൽ അദ്ദേഹത്തിൻെറ കാലശേഷം ശേണപിമാർ കക്ഷിതിരിഞ്ഞു് ഓരോ കക്ഷികൾ ഓരോ ശിഷ്യൻെറ ഭാഗംപിടിക്കുകയും അതിൽവെച്ചു സമുദായത്തിൽ രണ്ടു വിഭാഗങ്ങൾ ഉണ്ടാകുകയുംചെയ്തു എന്നാണു്. ശേണപിമാരെല്ലാവരും രണ്ടിലൊരു കക്ഷിയിൽ ചേരുകയും അവർതമ്മിലുള്ള മത്സരം പരമകാഷ്ഠയെ പ്രാപിക്കുകയും ചെയ്തപ്പോൾ ഗംഗാവലിക്കു വടക്കുള്ളവർ ഒരു സമുദായമായും തെക്കുള്ളവർ മറെറാരു സമുദായമായും ഇരിക്കത്തക്കവിധം സമ്മതിച്ചു വഴക്കു തീത്തുവത്രെ. ഈ രണ്ടാമതു പറഞ്ഞ അഭിപ്രായം യുക്തിക്കു തീരെ യോജിക്കുന്നില്ല. ഒരു ന്യായവാദത്തെ സംബന്ധിച്ചുള്ള തക്കത്തിൽ ഗംഗാവലിക്കു തെക്കുള്ളവരെല്ലാം ഒരു അഭിപ്രായത്തേയും അതിനുവടക്കുള്ളവർ മറെറാരഭിപ്രായത്തേയും സ്വീകരിച്ചു എന്നു വിചാരിക്കുന്നതെങ്ങനെ? രണ്ടു കുടുംബങ്ങൾതമ്മിലുള്ള വഴക്കിൽവെച്ചു് ഈ പിരിവു

ണ്ടായി എന്നു പറയുന്നതും ഇതേ ആക്ഷേപത്തിനു പാത്ര മായിരിക്കുന്നു. ചിത്രാപുരമഠം കൈവല്യമഠത്തിൽനിന്നു പിരിഞ്ഞതാണെന്നും ഗൌഡപാദരുടെ ശിഷ്യപാരമ്പ ര്യം ആ മഠത്തിനുണ്ടെന്നും സ്ഥാപിക്കുന്നതിനായി ആരോ കല്പിച്ചുണ്ടാക്കിയ ഒരു കഥയാണ് മേൽപ്രസ്താവിച്ച തെന്നു തോന്നുന്നു. ഈ കഥ യഥാൎത്ഥമല്ലെന്നു ചിത്രാ പുരമഠത്തിന്റെ ഉൽപത്തിയെപ്പററി മേൽ വിവരിക്കാൻ പോകുന്ന സംഗതിയിൽനിന്നു മനസ്സിലാകയും ചെയ്യും. ഗംഗാവലിക്കു വടക്കുള്ള ശേണപിമാരുമായി കൂടിനടക്കു വാൻ വൈഷ്ണവൎക്കു യാതൊരു ആക്ഷേപവും ഇല്ലാതി രിക്കെ ഗംഗാവലിക്കു തെക്കുള്ള ശേണായിപൈമാരുമായി അവർ കൂടിനടക്കാറില്ല എന്നുള്ള സംഗതിയും ഈ കഥ യുടെ യാഥാൎത്ഥ്യത്തിനു ബാധകമായിരിക്കുന്നു. ശേണാ പൈചെമാരോടു വൈഷ്ണവൎക്കുള്ളതുപോലെയുള്ള നീര സം കൈവല്യശിഷ്യന്മാരായ ശേണപിമാൎക്കില്ലെന്നുള്ളതും വക്തവ്യമാണ്. ഇതിൽനിന്നും ശേണായിപൈമാൎക്ക് ആദ്യമുണ്ടായിരുന്ന വഴക്കു വൈഷ്ണവന്മാരുമായിട്ടാണെന്നും സ്മാൎത്തശേണപിമാരുമായിട്ടല്ലായിരുന്നുവെന്നും വിചാരിക്കു ന്നതും ന്യായമാകുന്നു. ആ മഠത്തിൽ ശേണപിമാൎക്കും ശേ ണായിപൈമാൎക്കും ഒരേ പംക്തിയിലിരുന്ന് ഉണ്ണാൻ വിരോധമില്ലെന്ന് All India Saraswat എന്ന ഇംഗ്ലീ ഷുമാസികയിലെ ഒരു ലേഖകനായ എസ്. കെ. കുലകണ്ണി എന്ന ശേണായിപൈമാന്യൻ പറയുന്നു കുറേക്കാ ലംമുൻപ് ഒരു ശേണായിപൈപുരുഷൻ ഒരു ശേണപി കന്യകയെ വിവാഹംകഴിച്ചതിനെപ്പററി കൈവല്യമഠം മുമ്പാകെ പരാതി ബോധിപ്പിച്ചപ്പോൾ, അതിൽ തെ റെറാന്നുമില്ലെന്നു സ്വാമിയാർ വിധിക്കുകയും ചെയ്തുവത്രെ.

# അദ്ധ്യായം ൨൧.

## ശൈവവൈഷ്ണവഭേദം.

ആദ്യകാലത്തു സാരസ്വതന്മാരുടെ ഇടയിൽ ശൈവവൈഷ്ണവഭേദം ഉണ്ടായിരുന്നു എന്നു തോന്നുന്നില്ല. എന്നാൽ 12-ാംശതകംവരെയും അവർ അദ്വൈതമതത്തെ അനുസരിക്കുകയും ഭസ്മംധരിക്കുകയും ചെയ്തുവന്നിരുന്നു. ഇവരുടെ മതാചാൎയ്യൻ പോർട്ടുഗീസ് ഇൻഡ്യയിൽ കവളെ എന്ന സ്ഥലത്തുള്ള കൈവല്യമഠത്തിലെ അധിപതിയായ സ്വാമിയാരായിരുന്നു. അദ്വൈതമത പ്രകാരം ശിവനും വിഷ്ണുവിനുംതമ്മിൽ ഉച്ചനീചഭാവമില്ലാത്തതിനാൽ ഭസ്മംധരിക്കുന്നു എന്നുള്ള ഏകകാരണംകൊണ്ടു് ഇവരെ ശൈവന്മാരെന്നു പറയുന്നതു ശരിയായിരിക്കയില്ല. ശിവന്റെ ഉൽക്കൎഷം സ്ഥാപിക്കുന്ന നീലകണ്ഠാചാൎയ്യരുടെ മതാനുയായികളാണ് യഥാൎത്ഥ ശൈവന്മാർ. അതിരിക്കട്ടെ. അദ്വൈതമതത്തിലെ പ്രധാനതത്വം പരമാത്മാവ് എന്നുള്ള ഒരു യഥാൎത്ഥവസ്തു മാത്രമേ ഉള്ളു എന്നും ജീവാത്മാക്കൾ യഥാൎത്ഥത്തിൽ പരമാത്മാവുമായി അഭിന്നരാണെന്നും എന്നാൽ അവർ ഭിന്നന്മാരാണെന്നും അവരിൽനിന്നും ഭിന്നമായി ജഗത്തു് എന്നൊന്നുണ്ടെന്നും തോന്നിക്കുന്നതു പരമാത്മാവിൽ ചേൎന്നുനില്ക്കുന്ന മായ എന്ന അനിൎവ്വചനീയമായ ഒരു ശക്തിയുടെ സാമൎത്ഥ്യംകൊണ്ടാണെന്നും ആകുന്നു. "ബ്രഹ്മ സത്യം ജഗന്മിഥ്യാ ജീവോ ബ്രഹ്മൈവനാപരഃ"എന്നുള്ള വസ്തുത എപ്പോൾ അനുഭവത്തിൽ വരുന്നുവോ അപ്പോൾ മുക്തനായിത്തീരുന്നു. ഈ അനുഭവത്തെയാണു

ജ്ഞാനമെന്നു പറയുന്നതു്. ജ്ഞാനമുണ്ടാകണമെങ്കിൽ ചിത്തശുദ്ധിയും, അതിലേക്കു് നിഷ്കാമകർമ്മം, ഉപാസന, ഭക്തി, യോഗം മുതലായതും ആവശ്യകമാകുന്നു. ഈ അദ്വൈതസിദ്ധാന്തമാണു് ഉപനിഷത്തുകൾ മുതലായ പരമപ്രമാണങ്ങളിൽ പ്രതിപാദിച്ചിട്ടുള്ളതു് എന്നു് അദ്വൈതികൾ വിശ്വസിക്കുന്നു. എന്നാൽ കൊല്ലവർഷത്തിനുമുമ്പു തിരുവിതാംകൂറിൽ കാലടി എന്ന ഗ്രാമത്തിൽ ജനിച്ചു വിശ്വവിശ്രുതനായിത്തീൎന്ന ശ്രീശങ്കരാചാര്യരാകുന്നു ഉപനിഷത്തുകൾ, ഭഗവൽഗീത, ബ്രഹ്മസൂത്രങ്ങൾ എന്നീ പ്രസ്ഥാനത്രയത്തിനു തന്റെ മതമനുസരിച്ചു ഭാഷ്യങ്ങൾ എഴുതി അദ്വൈതവാദത്തെ പ്രപഞ്ചീകരിച്ചതു്. കൈവല്യമഠത്തിന്റെ അധിപരായിരുന്ന ശ്രീഗൌഡപാദാചാര്യരുടെ ശിഷ്യനായിരുന്ന ഗോവിന്ദയതിയുടെ ശിഷ്യനായിരുന്നുവത്രെ ഈ ശങ്കരാചാര്യർ. ഇതുകൂടാതെ മാണ്ഡൂക്യോപനിഷത്തിനു കാരികകൾ രചിച്ചകാരണത്താലും ശ്രീഗൌഡപാദാചാര്യർ അദ്വൈതികളുടെ ഇടയിൽ പ്രസിദ്ധനാകുന്നു. ഇതിൽനിന്നും ശ്രീശങ്കരാചാര്യർ ശൃംഗേരി മുതലായ സ്ഥലങ്ങളിൽ സ്ഥാപിച്ചിട്ടുള്ള അനേകം മഠങ്ങളേക്കാൾ എത്രയോ പുരാതനമായിട്ടുള്ളതാണു കൈവല്യമഠമെന്നു സിദ്ധിക്കുന്നുണ്ടല്ലൊ. ഇപ്പോഴും ശൃംഗേരിമഠത്തിന്റെ പ്രാമുഖ്യത്തെ സമ്മതിക്കാത്ത സ്മാൎത്തമഠം ഇതൊന്നുമാത്രമേ ഉള്ളുവെന്നാണറിയുന്നതു്. ഈ മഠം ശ്രീഗൌഡപാദാചാര്യരുടെ വേറെ ഒരു ശിഷ്യപരമ്പരയിൽ ഉൾപ്പെട്ടതാണു്, ശ്രീശങ്കരാചാര്യരുടെ ശിഷ്യപരമ്പരയിൽ ഉൾപ്പെട്ടതല്ല എന്നാണു സാധാരണ പറഞ്ഞുവരുന്നതു്. എന്നാൽ, "ഗൌഡപാദാചാര്യർ ഗോ

വയിലെ കൈവല്യഗ്രാമത്തിൽ മഠം സ്ഥാപിച്ചു എന്നും ആ മഠത്തെ പിന്നീട് ശ്രീശങ്കരാചാൎയ്യരുടെ ശിഷ്യനായിരുന്ന മണ്ഡനമിശ്രൻ എന്നും സന്യസിച്ചശേഷം സുരേശ്വരാചാൎയ്യൻ എന്നും നാമധേയങ്ങൾ ധരിച്ച വിദ്വാൻ അലങ്കരിച്ചുവെന്നും ഇപ്പോഴത്തെ കൈവല്യമഠാധിപരായ ആനന്ദഭാരതിസ്വാമിയാർ പറയുകയുണ്ടായി" എന്നു പരേതനായ എം. ശേഷഗിരിപ്രഭു അവർകൾ 1094 ധനുവിലെ കേരളീയയുവജനമിത്രമെന്ന മാസികയിൽ "അദ്വൈതവേദാന്തം" എന്ന പേരിൽ എഴുതീട്ടുള്ള ഒരു ലേഖനത്തിൽ പറഞ്ഞുകാണുന്നു. അദ്വൈതികൾ പാഞ്ചരാത്രം മുതലായ ചില പ്രത്യേകഗ്രന്ഥങ്ങളെ പ്രമാണീകരിക്കാതെ സ്മൃതികളെ പ്രധാനമായി അനുസരിച്ചുവരുന്നവരാകയാൽ അവരെ സ്മാൎത്തന്മാരെന്നാണു പറഞ്ഞുവരുന്നതു്.

---

## അദ്ധ്യായം ൨൨.

### മാദ്ധ്വമതസ്വീകാരം.

12-ാംശതകത്തിൽ ദക്ഷിണകന്നാടകജില്ലയിലുള്ള ഉഡുപ്പിഗ്രാമത്തിനടുത്തു് അവതരിച്ച ഒരു തുളുബ്രാഹ്മണൻ ദ്വൈതമതത്തെ സ്ഥാപിച്ചു. അദ്ദേഹം സന്യസിച്ചതിനുശേഷം സിദ്ധിച്ച നാമധേയങ്ങളാണു മദ്ധ്വാചാൎയ്യൻ, ആനന്ദതീൎത്ഥൻ, പൂൎണ്ണപ്രജ്ഞൻ എന്നിവ. മാദ്ധ്വമതപ്രകാരം പരമാത്മാവു്, ജീവാത്മാക്കൾ, ജഗത്തു് എന്നിവ എല്ലാം അന്യോന്യഭിന്നങ്ങളും യഥാൎത്ഥ

ത്തിലുള്ളവയും നിത്യങ്ങളും ആകുന്നു. അതിനാൽ ദ്വൈതികൾക്കു മായ എന്ന ഒരു അനിൎവ്വചനീയശക്തിയെ സ്വീകരിക്കേണ്ട ആവശ്യമില്ല. മാദ്ധ്വമതപ്രകാരം മഹാവിഷ്ണു പരമോൽകൃഷ്ടനും സ്വതന്ത്രനും അനന്തകല്യാണഗുണപരിപൂൎണ്ണനും ആകുന്നു. ബ്രഹ്മാവുതൊട്ടു തിൎയ്യക്കുകൾവരെയുള്ള ജീവാത്മാക്കൾ നിത്യരാണെങ്കിലും മഹാവിഷ്ണുവിന്റെ അധീനരാകുന്നു. അദ്ദേഹത്തിന്റെ പ്രസാദം കൊണ്ടു മോക്ഷം ലഭിക്കുന്നു. അതിനുള്ള ഉപായം ഭക്തി ഒന്നുമാത്രമാകുന്നു. വേദവിഹിതങ്ങളായ കൎമ്മാദികൾ ഭക്തിക്കു സാധനങ്ങളാകയാൽ പരംപരയാ മോക്ഷത്തിനു ഹേതുവായിത്തീരുന്നു. മാദ്ധ്വമതത്തിൽ വിഷ്ണു പരമോൽകൃഷ്ടനാകയാൽ അതിനെ വൈഷ്ണവമതമെന്നും പറയുന്നു. ശ്രീരാമാനുജാചാൎയ്യരുടെ ശ്രീവൈഷ്ണവമതത്തിൽനിന്നും വ്യാവൎത്തിക്കുന്നതിനായി അതിനെ സദ്വൈഷ്ണവമതമെന്നും പറയാറുണ്ട്. ഒരു മതം സ്ഥാപിക്കണമെങ്കിൽ പ്രസ്ഥാനത്രയത്തിനു ഭാഷ്യങ്ങൾ രചിക്കണമെന്ന സമ്പ്രദായമുണ്ടായിരുന്നതിനാൽ ശങ്കരാചാൎയ്യരെപ്പോലെ ശ്രീമദ്ധ്വാചാൎയ്യരും ദശോപനിഷത്ഭാഷ്യം, ഗീതാഭാഷ്യം, ബ്രഹ്മസൂത്രഭാഷ്യം എന്നിവയേയും മററനേകം ഗ്രന്ഥങ്ങളേയും രചിച്ചിട്ടുണ്ട്. മദ്ധ്വാചാൎയ്യർ ദിഗ്വിജയത്തിനായി പുറപ്പെട്ടു മഹാരാഷ്ട്രം, ഗോമന്തകം, കൎണ്ണാടകം എന്നീ ദേശങ്ങളിൽ സഞ്ചരിച്ച് അവിടങ്ങളിലുള്ള അനേകം ബ്രാഹ്മണരെ സ്വമതത്തിൽ ചേൎത്ത കഥ മദ്ധ്വവിജയമെന്ന കാവ്യത്തിൽ വൎണ്ണിക്കപ്പെട്ടിരിക്കുന്നു. ഇങ്ങനെയാണ് അനേകം സാരസ്വതന്മാരും ദേശസ്ഥന്മാരും മാദ്ധ്വമതമംഗീകരിക്കാൻ ഇടയായത്. സാരസ്വതരിൽ

നിന്നും മാദ്ധ്വമതത്തിൽ ചേൎന്നു പ്രായേണ സാസഷ്ടി ക്കാരായിരുന്നതിനാൽ കുശസ്ഥലി മുതലായ ഉത്തരഗ്രാമ ങ്ങളിലെ ശേണപിമാർ ഇപ്പോഴും സ്മാൎത്തന്മാരായിത്തന്നെ ഇരിക്കുന്നു. പോർട്ടുഗീസുകാരുടെ മതഭ്രാന്തിനിമിത്തമുള്ള ഉപദ്രവത്തെ ഭയപ്പെട്ടു തെക്കോട്ടേയ്ക്കു പുറപ്പെട്ടുപോന്ന വർ സാസഷ്ടിക്കാരായിരുന്നു എങ്കിലും അവരുടെക്കൂട്ടത്തിൽ ചില ശേണപിമാരും ഇല്ലാതിരുന്നില്ല. എന്നാൽ അത്യന്ത ന്യൂനപക്ഷത്തിലുള്ള ഇവർ ഗോപീചന്ദനം ധരിച്ച് എല്ലാ സംഗതികളിലും മാദ്ധ്വന്മാരായിത്തീരുകയാണ് ഇപ്പോൾ ചെയ്തിട്ടുള്ളതു്. അടുത്തകാലംവരെയ്ക്കും തങ്ങളുടെ സ്മാൎത്ത ഭാവത്തെ സൂചിപ്പിക്കുന്നതിനായി ആണ്ടുതോറും ഉപാക ൎമ്മദിവസമെങ്കിലും ഭസ്മധാരണം ചെയ്തുവന്നിരുന്ന ഒരു കുടുംബം കൊല്ലത്തുണ്ട്. ഇവർ ശേണായിമാരാണ്. ഇവിട ങ്ങളിലുള്ള ശേണായിമാരെല്ലാവരും യഥാൎത്ഥത്തിൽ സ്മാ ൎത്തന്മാരായ ശേണപിമാരായിരുന്നുവോ എന്നുള്ളതു ചരിത്രാ ന്വേഷികളുടെ ശ്രദ്ധയെ അൎഹിക്കുന്ന ഒരു സംഗതിയാണ്.

---

## അദ്ധ്യായം വ൩.

### കാശി, ഗോകൎണ്ണം, മഠങ്ങളുടെ ഉത്ഭവം.

മദ്ധ്വാചാൎയ്യർ ഉഡുപ്പിയിൽ എട്ടു മഠങ്ങളും ഉത്ത രാദി, വ്യാസരായം മുതലായ വേറെ ചില മഠങ്ങളും സ്ഥാ പിച്ചിട്ടുണ്ടായിരുന്നു. മാദ്ധ്വന്മാരായ സാരസ്വതബ്രാഹ്മ ണൎക്ക് മുദ്രാധാരണം മുതലായ മാദ്ധ്വകൃത്യങ്ങൾ നട ത്തിവന്നതു കുംഭകോണത്തെ ഉത്തരാദിമഠത്തിലെ സ്വാമി

യാരന്മാരായിരുന്നു. അവർ ദിഗ്വിജയത്തിനായി സാരസ്വതഗ്രാമങ്ങളിൽ വരികയും സാരസ്വതമാദ്ധ്വന്മാർ അവരെ പാദപൂജ, പാദകാണിക്ക, മുതലായതുകൊണ്ടു ബഹുമാനിക്കുകയും പതിവായിരുന്നു. അവരിലുൾപ്പെട്ട ഒരു സ്വാമിയാരിൽനിന്നുമാണു കൊച്ചി തിരുമലക്ഷേത്രത്തിൽ പ്രതിഷ്ഠിച്ചിരിക്കുന്ന മരതകപ്പച്ച എന്ന ശ്രീവെങ്കടേശവിഗ്രഹത്തെ അവിടത്തെ സാരസ്വതബ്രാഹ്മണർ വിലയ്ക്കു വാങ്ങിയതു് എന്നു പറയപ്പെടുന്നു. ഉത്തരാദിമഠാധിപന്മാർ ദേശസ്ഥബ്രാഹ്മണരായതുകൊണ്ടു് അവർ സാരസ്വതബ്രാഹ്മണരുടെമേൽ ജാതിബഹിഷ്കരണം മുതലായ അധികാരങ്ങൾ നടത്തിയിരിക്കാൻ ഇടയില്ല. ശൃംഗേരി മുതലായ മഠങ്ങളിലെ "ശങ്കരാചാര്യ"ന്മാർക്കു സ്മാർത്തബ്രാഹ്മണരിൽനിന്നും ലഭിച്ചുവരുന്നതുപോലെയുള്ള ഉപചാരങ്ങൾമാത്രമായിരിക്കണം സാരസ്വതരിൽനിന്നു് ഇവർക്കും ലഭിച്ചുവന്നതു്. കാലക്രമത്തിൽ ഉടുപ്പിയിലെ അഷ്ടമഠങ്ങളിൽ ഒന്നായ ഫലമാർമഠത്തിലെ ഒരു സ്വാമിയാർ ഒരു സാരസ്വതവടുവിനെ സന്ന്യാസാശ്രമം ധരിപ്പിച്ചു ശിഷ്യനായി സ്വീകരിക്കുകയും അന്നുമുതല്ക്കു് അദ്ദേഹം വൈഷ്ണവസാരസ്വതന്മാരുടെ മതാചാര്യനായിത്തീരുകയും ചെയ്തു. അദ്ദേഹത്തിന്റെ തപശ്ശക്തിയുംമററും കണ്ടു സന്തുഷ്ടനായിത്തീർന്ന അന്നത്തെ ഉത്തരാദിമഠസ്വാമിയാർ മുദ്രാധാരണംചെയ്യുന്നതിനും മഠോചിതങ്ങളായ ബിരുദങ്ങൾ ധരിക്കുന്നതിനും ഉള്ള അധികാരങ്ങൾ അദ്ദേഹത്തിനു നൽകി. ഈ മഠത്തിലേക്കു് അനേകം നാട്ടുവാഴികൾ പല ബിരുദങ്ങളും സ്ഥാനമാനങ്ങളും അവകാശങ്ങളും നൽകീട്ടുണ്ടു്. കാശിയിൽ ബ്രഹ്മഘാട്ടിലുള്ള

മഠം കാശിരാജാവു പണിയിച്ചുകൊടുത്തതാണെന്നു വിശ്വസിക്കപ്പെടുന്നു. അദ്ദേഹമാണു കാശീമഠം സ്ഥാപിച്ച് അതിൻെറ ഒന്നാമത്തെ അധിപരായിത്തീൎന്നത്. ശ്രീമദ്ധ്വാചാൎയ്യരുടെ ശിഷ്യനായ പത്മപാദാചാൎയ്യരിൽനിന്നാണു കാശീമഠത്തിൻെറ ഉല്പത്തി എന്നു ഈയിടെ കൊച്ചിയിൽനിന്നു പ്രസിദ്ധപ്പെടുത്തിയതും ശ്രീവിബുധേന്ദ്രതീൎത്ഥസ്വാമികളാൽ രചിക്കപ്പെട്ടതുമായ "ഗുരുപ്രവരമഞ്ജരി" എന്ന ഗ്രന്ഥത്തിൽ കാണുന്നു. അദ്ദേഹത്തിൻെറ ശിഷ്യപരമ്പരയിൽ ഉള്ള ശ്രീമത് സുകൃതീന്ദ്രതീൎത്ഥപാദരാണ് ഇപ്പോൾ മംഗലാപുരംമുതൽ തെക്കോട്ടുള്ള വൈഷ്ണവസാരസ്വതന്മാരുടെ ധൎമ്മാദ്ധ്യക്ഷനായിരിക്കുന്നത്. മംഗലാപുരത്തിനു വടക്കുള്ളവർ ഗോകൎണ്ണമഠത്തിലെ ശിഷ്യന്മാരാകുന്നു. കാശീമഠത്തിലെ ഒരു സ്വാമിയാർ ഒരിക്കൽ സന്ദൎഭവശാൽ രണ്ടു ശിഷ്യന്മാരെ സ്വീകരിക്കുവാൻ ഇടയായതിനാൽ അവർതമ്മിൽ അധികാരവിഭജനം ചെയ്തു ഗോകൎണ്ണം, കാശി എന്നിങ്ങനെ രണ്ടു മഠങ്ങളിലായി പിരിഞ്ഞിട്ടുള്ളതാണെന്നു പറയപ്പെടുന്നു. ഗോകൎണ്ണമഠത്തിൻെറ മൂലസ്ഥാനം ഗോവായിലുള്ള പൎത്തകാളി ഗ്രാമമാകുന്നു. കാശീമഠത്തിൽ ശിഷ്യരെ തിരഞ്ഞെടുക്കുന്നതു കൊച്ചി, തിരുവിതാംകൂർ എന്നീ രാജ്യങ്ങളിൽനിന്നാണെങ്കിലും സ്വാമിയാരന്മാർ അധികവും താമസിക്കാറുള്ളതു ദക്ഷിണകൎണ്ണാടകത്തിൽ ബസ്രൂർ, മഞ്ചേശ്വർ, മംഗലാപുരം, കാൎക്കള എന്നീ സ്ഥലങ്ങളിലാകുന്നു. ഒരിക്കൽ കാശീമഠസ്വാമിയാരും ഉത്തരാദിമഠസ്വാമിയാരും ദിഗ്വിജയംചെയ്തു കൊച്ചിയിൽ വന്നപ്പോൾ ഉണ്ടായ ചില തൎക്കങ്ങളെപ്പററിയുംമററും വിവരിച്ചു സംസ്കൃതത്തിൽ

രചിക്കപ്പെട്ടിട്ടുള്ള യതിഭാരതം എന്ന ഒരു ഗ്രന്ഥം ക ണ്ടേചാറുകുടുംബക്കാരുടെ അധീനതയിൽ ഉള്ളതായി അ റിയുന്നു. അതു പ്രസിദ്ധീകരിക്കുന്നപക്ഷം സമുദായചരി ത്രസംബന്ധമായ ചില നല്ല അറിവുകൾ നമുക്കു ലഭി ക്കാതിരിക്കുകയില്ല.

---

## അദ്ധ്യായം ൧൪.

### ചിത്രാപൂർമഠത്തിന്റെ ഉത്ഭവം.

ചിത്രാപൂർമഠം സ്ഥാപിക്കപ്പെട്ടിട്ട് ഇപ്പോൾ 150 കൊല്ലംപോലും ആയിട്ടില്ലെങ്കിലും അതിന്റെ ഉത്ഭവ ത്തെപ്പററിയുള്ള ഐതിഹ്യത്തേയും ഈ ഘട്ടത്തിൽ പ്ര സ്താവിക്കുന്നതു നന്നായിരിക്കുമെന്നു തോന്നുന്നു. ശേണപി മാർ ഓരോ നാട്ടുവാഴികളുടെ കീഴിൽ ഉദ്യോഗങ്ങൾ ഭരിക്കുവാനായി സഹ്യാദ്രിക്കു കിഴക്കുവശമുള്ള പല സ്ഥ ലങ്ങളിലും ചെന്നു താമസമുറപ്പിച്ചിരുന്നുവെന്നു മുൻപു പറഞ്ഞിട്ടുണ്ടല്ലൊ. മഹാരാഷ്ട്രദേശത്തിലും കർണ്ണാടകദേ ശത്തിലും ഇവർ പലതരത്തിലുള്ള ഉദ്യോഗപദവികളെ അലങ്കരിച്ചിരുന്നു. അന്നു ഗോമന്തകവാസികൾ തെക്കോ ട്ടുള്ള തീരപ്രദേശങ്ങളിൽ വ്യാപിച്ചിട്ടുണ്ടായിരുന്നില്ല. അ നന്തരം പോർട്ടുഗീസുകാരുടെ ഭരണകാലത്തു ഗോവാവിട്ടു കർണ്ണാടകരാജ്യത്തിലും മററും വന്നു താമസിച്ചവർ വൈഷ്ണ വന്മാരായ സാസഷ്ടിക്കാരായിരുന്നുവല്ലൊ. കാലാന്തര ത്തിൽ സഹ്യാദ്രിക്കുകിഴക്കുള്ള ശേണപിമാർ ഉദ്യോഗകാ ര്യമായും മററും സഹ്യാദ്രിക്കു പടിഞ്ഞാറുവന്നു താമസമുറ

പ്പിക്കേണ്ടിവന്നപ്പോൾ അവിടെ ഉണ്ടായിരുന്ന വൈഷ്ണവ സാരസ്വതന്മാരുമായി കൂടിമുട്ടുന്നതിന് ഇടയായി. ഇങ്ങനെവന്ന ശേണ്വിമാരാണു ശേണായ്പൈ എന്ന വിഭാഗക്കാരായി തീൎന്നതെന്ന് മുൻപ് പ്രസ്താവിച്ചിട്ടുണ്ടല്ലൊ. ബദ്നൂർരാജവംശം പ്രാബല്യത്തിലിരുന്നപ്പോൾ ആ രാജ്യത്തിലെ മന്ത്രിമാരിൽ ചിലർ സാസഷ്ടിക്കാരും മററു ചിലർ ശേണ്വിമാരും ആയിരുന്നു. ബദ്നൂരിലെ നായ്ക്കരാജാക്കന്മാരുടെ കീഴിൽ മല്ലർ എന്ന ഉപനാമമുള്ള ഒരു വൈഷ്ണവസാരസ്വതകുടുംബം ചിരകാലം മന്ത്രിപദം വഹിച്ചിരുന്നു. 1660-നിടയ്ക്ക് മന്ത്രിയായിരുന്ന പ്രസിദ്ധപ്പെട്ട രാമചന്ദ്രമല്ലർ ഈ കുടുംബത്തിൽ ഉൾപ്പെട്ടയാളാണ്. ഇരുകൂട്ടരും തമ്മിൽ സന്ദർഭവശാൽ ഉണ്ടായിരുന്ന മത്സരത്തിനിടയ്ക്ക് ഈ ശേണ്വിമാർ ഒരു ധൎമ്മാചാൎയ്യനില്ലാത്ത ഒരു വൎഗ്ഗക്കാരാണെന്ന് സാസഷ്ടിക്കാർ രാജാവിനെ പറഞ്ഞു മനസ്സിലാക്കിയത്രെ. ദക്ഷിണ ഇൻഡ്യയിൽ ആ കാലത്ത് ഇങ്ങനെയുള്ള ഒരു പ്രസ്താവം ഏററവും നിന്ദാഗൎഭമായിട്ടാണു വിചാരിച്ചുവന്നിരുന്നത്. ഈ ശേണ്വിമാർ യഥാൎത്ഥത്തിൽ കൈവല്യമഠശിഷ്യന്മാരായിരുന്നു എങ്കിലും ഇവർ വളരെ മുൻപു തന്നെ മൂലസ്ഥാനത്തുനിന്നു പിരിഞ്ഞു മഹാരാഷ്ട്രദേശത്തും കൎണ്ണാടകദേശത്തും താമസിച്ചിരുന്നതുകൊണ്ടും മാധ്വമതത്തിൻെറ ആവിൎഭാവത്തിനുശേഷം കൈവല്യമഠസ്വാമി ബദ്നൂർ മുതലായ തെക്കൻ ദിക്കുകളിലേക്ക് സഞ്ചരിക്കേണ്ട ആവശ്യമില്ലാതിരുന്നതുകൊണ്ടും തങ്ങൾക്കും ഒരു ധൎമ്മഗുരു ഉണ്ടെന്നു രാജാവിനെ ബോദ്ധ്യപ്പെടുത്തുന്നത് ഈ ശേണ്വികൾക്കു സുസാദ്ധ്യമായിരുന്നില്ല. വിശേഷി

ഷ്ടം 16-ാംശതകത്തിന്റെ അവസാനംമുതൽ ഗോവായും ഉത്തരകൎണ്ണാടകജില്ലയുടെ വടക്കെഭാഗവും മഹാരാഷ്ട്രന്മാർ ബീജപ്പൂർരാജാക്കന്മാർ, ശൌണ്ഡരാജാവു്, പോർട്ടുഗീസു കാർ എന്നിവർതമ്മിൽ കൈമാറിക്കൊണ്ടിരുന്നതിനാൽ അവിടെ ബദ്ന്തൂരിലെപ്പോലെ സ്ഥിരപ്രതിഷ്ഠിതവും സമാധാനപൂൎണ്ണവുമായ ഒരു രാജ്യഭരണസ്ഥിതി ഉണ്ടായിരുന്നില്ല അതിനാൽ കൈവല്യസ്വാമികൾ ശേണവിമാർ മഹാരാഷ്ട്രപേഷ്വാമാൎക്കു കീഴിൽ വലിയ ഉദ്യോഗങ്ങളെല്ലാംമററും അലങ്കരിച്ചിരുന്ന ഉത്തരദിക്കുകളിൽ പ്രായേണ താമസിക്കുകയുമായിരുന്നു അതുകൊണ്ടു തങ്ങൾക്കും ഗുരുവുണ്ടെന്നു രാജാവിനോടു ശപഥംചെയ്തു ശേണവിമന്ത്രിമാർ ആ ഗുരുവിനെ തനിക്കു കാണിച്ചുതരേണമെന്നു രാജാവു് ആവശ്യപ്പെട്ടപ്പോൾ വലിയ കുഴപ്പത്തിലായി. ഇതിലേക്കു് എന്താണു നിവൃത്തി എന്നു സമുദായപ്രമാണികൾ ആലോചനാമഗ്നരായിരിക്കവെ ഒരു വൃദ്ധൻ തനിക്കുണ്ടായ ഒരു സ്വപ്നത്തെപ്പററി പ്രസ്താവിച്ചു. ഇന്ന സ്ഥലത്തുപോയി നോക്കിയാൽ മഹാനായ ഒരു സന്യാസിയെ കാണാമെന്നും അദ്ദേഹത്തെ ഗുരുവായി വരിക്കണമെന്നും ആയിരുന്നുവത്രെ സ്വപ്നത്തിന്റെ താൽപൎയ്യം. നിർദ്ദിഷ്ടസ്ഥലത്തു കാണപ്പെട്ട ഔത്തരാഹനായ ഒരു സാരസ്വതസന്യാസി ഇവരുടെ അപേക്ഷയെ സ്വീകരിച്ചു ഇവരുടെ ധൎമ്മഗുരുവൎയ്യനായിത്തീരുകയും ബദ്ന്തൂർരാജാവു് ഒരു രാജസന്യാസിക്കു് ഉചിതങ്ങളായ സ്ഥാനമാനങ്ങളും ബിരുദങ്ങളും നൽകി അദ്ദേഹത്തെ ബഹുമാനിക്കുകയുംചെയ്തു. ഇദ്ദേഹത്താൽ സ്ഥാപിതമായ സ്വാത്മമഠമത്രെ ചിത്രാപൂർമഠം. ഈ മഠത്തിലെ ശിഷ്യന്മാരായ ശേ

ണാപൈചമാരും കൈവല്യമഠശിഷ്യന്മാരേപ്പോലെ ഭസ്മമാണു ധരിക്കുന്നതു്. മേൽവിവരിച്ച സംഭവത്തിനുമുൻപു ഇവരും കൈവല്യമഠത്തെത്തന്നെയാണു് അനുസരിച്ചുവന്നതു് എന്നുള്ളതിലേക്കു പല ലക്ഷ്യങ്ങളുമുണ്ടു്. കൈവല്യമഠത്തിലെപ്പോലെ ചിത്രാപൂർമഠത്തിലും ഇഷ്ടദേവതയായി പ്രതിഷ്ഠിച്ചിരിക്കുന്നതു ശ്രീഭവാനീശങ്കരനെയാകുന്നു. ചിത്രാപൂർമഠത്തിൽ ഗാനംചെയ്യാറുണ്ടായിരുന്ന ചില സ്തോത്രങ്ങളിൽ ഭവാനീശങ്കരനെ ആദ്യമായി പ്രതിഷ്ഠിച്ചിരുന്നതു കൈവല്യപുരത്തിലായിരുന്നു എന്നുള്ള സംഗതിപോലും സൂചിപ്പിച്ചിട്ടുണ്ടായിരുന്നു. ഇപ്പോൾ മാഭിമാനംകൊണ്ടോ സമുദായാഭിമാനംകൊണ്ടോ ഈ ഭാഗത്തെ വിട്ടുകളഞ്ഞിരിക്കുന്നുവത്രെ. കാശീമഠത്തിലെ ഇഷ്ടദേവതകൾ ശ്രീവ്യാസരഘുപതികളും, ഗോകൎണ്ണമഠത്തിലെ ഇഷ്ടദേവത ശ്രീവീരവിട്ഠലമൂൎത്തിയുമാകുന്നു.



സനാതനധൎമ്മം അച്ചുക്കൂടം, പെരുമാനൂർ, എറണാകുളം,

# വിൽപ്പാനുണ്ട്.

| | രൂ. | ണ. |
|---|---|---|
| രസികൻകഥകൾ | 0 | |
| ആത്മാവും മോക്ഷവും | 0 | |
| ഗാനാഞ്ജലി | 0 | |
| അമ്മായിഅമ്മ | 0 | |
| സാരസ്വതചരിത്രം | 0 | |
| സഹകരണദീപിക | 0 | 1 |
| വാക്യസഹായി | 0 | |
| കൊങ്കണവും കൊങ്കണഭാഷയും | 0 | |
| ലഘുസന്ധ്യാരത്നം | 0 | |
| നാടകപ്രവേശിക | 1 | |
| രുഗ്മിണീപരിണയം | 0 | 1[illegible] |
| ഭാഷാഗാനമഞ്ജരി | 0 | [illegible] |
| ഭഗവദ്ഗീത ഭാഷാഗദ്യം | 0 | [illegible] |
| ദ്രോണർ | 0 | 4 |
| നൂർജിഹാൻ | 0 | 12 |
| ചഞ്ചലകുമാരി | 1 | 8 |
| ഭഗവദ്ഗീത മൂലം | 0 | 3 |
| വിവാഹത്തിനു മുമ്പും പിമ്പും | 1 | 4 |
| യഥേഷ്ടസന്താനോല്പാദനം | 0 | 8 |
| ഗർഭനിരോധനം | 0 | 8 |

മറെറല്ലാത്തരം പുസ്തകങ്ങളും വില്പാനുണ്ട്. ലാഗിന് ആവശ്യപ്പെടുക.

മാനേജർ,

ശ്രീനരസിംഹവിലാസം ബുക്കഡിപ്പോ

A. O. ചെറുവൂർ,

P. O. കത്തിയതോട്.